# മലങ്കരസഭ

THE MALANKARA SABHA
MAY 2022
MALAYALAM MONTHLY, Vol-66, Issue-05_₹20



‘ മശിഹാ വാഗ്ദാനപ്പടി
തീ നാമ്പുകൾപോൽ
പാവനറൂഹായെ വിഭജിച്ചേകി

# പരിശുദ്ധ ബാവക്ക് സ്വീകരണം

## സുൽത്താൻ ബത്തേരി ഭദ്രാസനത്തിൽ
## 2022 മെയ് 22, 23 തിയ്യതികളിൽ

വി. മാർത്തോമ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന
**മോറാൻ മോർ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ**
തിരുമേനിക്ക് സുൽത്താൻ ബത്തേരി ഭദ്രാസനത്തിൽ സ്വീകരണം
വാഹന ഘോഷയാത്ര, പൊതുസമ്മേളനം

ഉദ്ഘാടനം : ബഹു. ആരോഗ്യമന്ത്രി ശ്രീമതി വീണാ ജോർജ്ജ്
മതമേലദ്ധ്യക്ഷൻമാർ, രാഷ്ട്രീയ സാമൂഹ്യ നേതാക്കൾ പങ്കെടുക്കുന്നു.

സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളേജ്
ഫാ. മത്തായി നൂറനാൽ മെമ്മോറിയൽ ജൂബിലി ബ്ലോക്ക് ആശീർവാദം
പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ കാതോലിക്ക
ബാവ തിരുമനസ്സ് 23-05-2022 ന് നിർവഹിക്കുന്നു.

ശ്രീമതി വീണാ ജോർജ്ജ്
ബഹു. ആരോഗ്യമന്ത്രി

പാവന സ്മരണ
ഫാ. മത്തായി നൂറനാൽ
ഭദ്രാസന ശിൽപി

ഫാ. ടി.എം. കുര്യാക്കോസ്
സെക്രട്ടറി
ബത്തേരി ഭദ്രാസനം

ജോർജ്ജ് മത്തായി നൂറനാൽ
സെക്രട്ടറി
സെന്റ് മേരീസ് കോളജ്
ഗവേർണിംഗ് ബോർഡ്

പ്രൊഫ. ജോൺ മത്തായി
പ്രിൻസിപ്പാൾ,
സെന്റ് മേരീസ് കോളജ്

H.G. എബ്രഹാം മാർ എപ്പിഫാനിയോസ്
ഭദ്രാസന മെത്രാപ്പൊലീത്ത

## ഫാ. മത്തായി നൂറനാൽ മെമ്മോറിയൽ ജൂബിലി ബ്ലോക്ക്



# മഹാപുരോഹിത സന്ദേശം

നമ്മുടെ കർത്താവിന്റെ ഉത്ഥാനത്തിനു ശേഷമുള്ള ദൈവീക പദ്ധതിയുടെ പൂർത്തീകരണത്തിന്റെ പെരുന്നാളുകളാണ് സ്വർഗ്ഗാരോഹണവും, പെന്തിക്കോസ്തിയും. സ്വർഗ്ഗീയ പിതാവിനോട് വിലയം പ്രാപിച്ച പുത്രൻ, പരിശുദ്ധ റൂഹായെ കാര്യസ്ഥനായി അയച്ച് പെന്തിക്കോസ്തി ദിവസം അഭിഷേകത്തിന്റെ ആത്മാവിൽ ദൈവജനത്തെ നിറച്ചു. വിവിധ ദേശങ്ങളിൽ നിന്ന് വന്നുചേർന്ന ജനം പരിശുദ്ധാത്മാവു നിറഞ്ഞവരായി ആത്മാവ് അവർക്കുച്ചരിപ്പാൻ നൽകിയതുപോലെ അന്യഭാഷകളിൽ സംസാരിച്ചു തുടങ്ങി എന്നതാണ് റൂഹായുടെ ആവാസത്തിന്റെ മാറ്റ് കൂട്ടുന്നത്. മറുഭാഷാ പ്രയോഗം പരിശുദ്ധാത്മാവിന്റെ ആവാസമാണെന്ന് ഇന്ന് തെറ്റിദ്ധരിക്കപ്പെടുന്നുണ്ട്. ആർക്കും മനസിലാകാത്ത ഭാഷാപ്രയോഗമല്ല പരിശുദ്ധാത്മാവാസം; പിന്നെയോ വിവിധ ദേശങ്ങളിൽ നിന്നും വന്നുകൂടിയ എല്ലാവർക്കും അവരവരുടെ ഭാഷയിൽ ദൈവികമർമ്മങ്ങൾ ഗ്രഹിക്കുവാൻ കഴിഞ്ഞു എന്നതാണ്. അങ്ങനെയാണ് പെന്തിക്കോസ്തിയിൽ പത്രോസിന്റെ പ്രസംഗം കേട്ട് ജനം മാമോദീസാ സ്വീകരിക്കുവാൻ പ്രേരിതരായത്. സ്വർഗ്ഗാരോഹണത്തിനു ശേഷമുള്ള പത്ത് ദിനങ്ങൾ പരിശുദ്ധാത്മാവിനു വേണ്ടിയുള്ള കാത്തിരിപ്പിന്റെ ദിനങ്ങളായിട്ടാണ് പിതാക്കന്മാർ ക്രമീകരിച്ചു നൽകിയിരിക്കുന്നത്. ദൈവവിശ്വാസികളായ നാമെല്ലാവരും വിശുദ്ധ മാമോദീസാ കൂദാശയിൽ വിശുദ്ധ മൂറോൻ തൈലത്താൽ പരിശുദ്ധാത്മ അഭിഷേകം സ്വീകരിച്ചവരാണ്. പെന്തിക്കോസ്തി പെരുന്നാളിനായുള്ള കാത്തിരിപ്പിന്റെ നാളുകളിൽ പരിശുദ്ധാത്മ പുതുക്കത്തിനായി വിശുദ്ധിയോടെ നമുക്ക് ഒരുങ്ങാം.

ക്രിസ്തുവിൽ വിശ്വസിച്ച് സ്നാനമേറ്റവരുടെ കൂട്ടം കൂട്ടായ്മയുടെ അനുഭവം പങ്കിട്ടു. 'സകലവും പൊതുവക എന്ന് എണ്ണുകയും ജന്മഭൂമികളും വസ്തുക്കളും വിറ്റു അവനവന്നു ആവശ്യം ഉള്ളതുപോലെ എല്ലാവർക്കും പങ്കിടുകയും, ഒരുമനപ്പെട്ടു ദിനംപ്രതി അപ്പം നുറുക്കിക്കൊണ്ടു ഉല്ലാസവും ഹൃദയപരമാർത്ഥതയും പൂണ്ടു ഭക്ഷണം കഴിക്കയും ദൈവത്തെ സ്തുതിക്കുകയും സകലജനത്തിന്റെയും കൃപ അനുഭവിക്കുകയും ചെയ്തു' (അപ്പോ. പ്രവൃ. 2:42-47). കർത്താവിന്റെ സഭയെക്കുറിച്ചുള്ള അതിമനോഹരമായ ചിത്രമാണിത്. പരിശുദ്ധ സഭയുടെ സാക്ഷ്യവും ദൈവജനത്തിന്റെ കൂട്ടായ്മയുടെ സൗന്ദര്യത്തിൽ അധിഷ്ഠിതമാണ്. ആരാധനയെ മുൻനിർത്തിയുള്ള കൂട്ടായ്മയുടെ വിശുദ്ധിയിലാണ് സഭയ്ക്ക് നിലനിൽക്കുവാൻ സാധ്യമാകുന്നത്. വിശുദ്ധ കുർബ്ബാനയാകുന്ന ആരാധനയിൽ കർത്താവിന്റെ തിരുശരീര-രക്തങ്ങളോട് ചേർന്ന് കൂട്ടായ്മ ആചരിക്കുന്ന ദൈവത്തിന്റെ സഭയുടെ അംഗങ്ങളാണ് നാമെല്ലാവരും. നമ്മിലുള്ള പരിശുദ്ധാത്മാവിനെ നഷ്ടപ്പെടുത്താതെ പെന്തിക്കോസ്തിയുടെ നിറവ് നിലനിർത്തി ആത്മീയ ജീവിതം നയിക്കുവാൻ സാധ്യമാകണം.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 മെയ്. ലക്കം 5. പുസ്തകം 66. വില ₹ 20

LETTER FROM THE EDITOR

**ഒ**രു ശലഭം
പ്യൂപ്പയുടെ സമാധിയിൽ നിന്ന്
പുറത്തേക്ക് പറക്കുന്ന നിമിഷമാണല്ലോ
അതിന്റെ ഉയിർപ്പ്.
നമ്മുടെ കർത്താവിന്റെ ഉയിർപ്പിന്റെ പുലർവെട്ടം
തങ്ങി നിന്നതിനാൽ സന്ധ്യയാകാൻ മറന്നുപോയ
ഹേവോറോ ദിനങ്ങളുടെ
പകൽ വെളിച്ചം ഉള്ളിൽ കനലായെരിയട്ടെ!!.

പെന്തക്കോസ്തിയിൽ മാളിക മുറിയിലെ വിശ്വാസി സമൂഹത്തിനു നേരെയുള്ള ആരോപണം 'അവർ പുതുവീഞ്ഞു കുടിച്ചു മദിച്ചിരിക്കുന്നു' എന്നതായിരുന്നു. എന്നാൽ ആ ആരോപണം ഉന്നയിച്ചവർക്കു നേരെ പാഞ്ഞു ചെല്ലുന്നതായി ത്തീർന്നു. ശരിക്കും അവർ പരിശുദ്ധ റൂഹായെന്ന പുതുവീഞ്ഞാൽ ഉന്മത്തരായിരുന്നു. ആ ഉന്മാദമായിരുന്നു പരിശുദ്ധ സഭയെ ലോകത്തിന്റെ അതിരുകളോളം ഈയം കെട്ടിയ വലപോലെ പടർത്തിയതും ആഴ്ത്തിയതും.

ചുറ്റും ഇരുട്ടുണ്ട്. ഇരുട്ട് കനത്തതാണ്.
എന്നാൽ ആ ഇരുട്ടിനെക്കാൾ വെളിച്ചം
ഉയിർപ്പു പുലരിയ്ക്കുണ്ട്.
തൃപ്തിയുള്ള മനുഷ്യരാണ് ലോകത്തിലേക്കും
വെളിച്ചമുള്ളവർ. അല്ലെങ്കിൽ നാം എപ്പോഴും പിറുപിറുക്കുന്ന
വരും ആവലാതി പറയുന്നവരും ആയിത്തീരും.
ഉള്ളതുകൊണ്ട് സന്തോഷിച്ച് ധർമ്മം അനുഷ്ഠിക്കുന്നവർക്കേ
സുഖമുള്ളൂ.
അധികാരക്കൊതിയും അപരന്റെ ഉയർച്ചയിലുള്ള
അസഹിഷ്ണുതയും ഇല്ലാതിരിക്കുക.
ഇവ രണ്ടുമാണ് യുദ്ധത്തിന്റെ ആയുധ ശാല.

യുദ്ധത്തിന് ധർമ്മയുദ്ധം എന്നൊരു വിഭാഗമുണ്ടോ?
വിദ്വേഷമില്ലാതെ തിന്മയെ പ്രതിരോധിക്കുവാനാവുമോ?

സഭയും സഭാജീവിതവും നമുക്ക് ഒരു ബലമാണ്.
പാരമ്പര്യം നല്ലതാണ്.
കയ്യിലിരിക്കുന്ന മൺപാത്രത്തിലെ വിളക്കാണത്!
സഭയുടെ ഭിത്തിയെ ബലവത്താക്കിയും
മനുഷ്യ സമുദായത്തിന്റെയും പ്രകൃതിയുടെയും
കാര്യവിചാരകത്വം നിർവ്വഹിച്ചും നമുക്ക് മുന്നോട്ട് നീങ്ങാം.

* * *

കഴിഞ്ഞ മൂന്ന് വർഷം മലങ്കരസഭാ മാസികയെ
സർഗ്ഗാത്മകമായും ആത്മീയ ചേതസ്സാലും
രൂപഘടനാപരമായും മിഴിവുറ്റതാക്കിയ
ഫാ. സഖറിയാ നൈനാൻ ചിറത്തിലാട്ട്,
പൗരോഹിത്യ പ്രയാണത്തിലെ നവ നിയോഗമായ
മേല്പട്ടസ്ഥാനത്തേക്ക് പ്രവേശിക്കുന്നു. സ്നേഹാഭിവാദനങ്ങൾ...!

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234



ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല:
ജിന്റോ കുറിച്ചി
9947124980
അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477



**ദൈവത്തിന് സ്തുതി!**

മലങ്കരസഭാ മാസികയുടെ എല്ലാ വായനക്കാർക്കും ഉയിർത്തെഴുന്നേറ്റ നമ്മുടെ കർത്താവിന്റെ നാമത്തിൽ സ്നേഹവന്ദനം.

നാം എല്ലാവരും അതിജീവിക്കുന്ന ഈ കാലഘട്ടം കോവിഡിന്റേതാണല്ലോ, മനുഷ്യരെ "അവനവൻ തുരുത്താ"ക്കിയ ഈ വ്യാധി മാരകമായ പ്രഹരമാണ് ഏൽപ്പിച്ചത്. നമുക്ക് പരിചയമുള്ള ലോകക്രമം സാവധാനം പിൻവാങ്ങുന്നു. ലോകഗതിയെ ശരിക്കും പിടിച്ചുലച്ച ഈ പ്രതിഭാസം ജീവിതത്തിന്റെ സർവ്വതുറകളിലേക്കും ഡിജിറ്റൽ വത്ക്കരണം കൊണ്ടുവന്ന് ആളുകൾക്ക് പരസ്പരം കാണുകയോ സ്പർശിക്കുകയോ വേണ്ടതില്ലാത്ത അവസ്ഥയിലേക്ക് ലോകത്തെ കൊണ്ടുപോകുന്നുണ്ട്. ഏതുവിധേനയെങ്കിലും ജീവൻ നിലനിർത്തി എങ്ങനെയെങ്കിലും ജീവിച്ചാൽ മതിയെന്നൊരു കാഴ്ചപ്പാട് ഈ കാലത്ത് പ്രബലമാവുന്നു. തിന്നുകയും ഉറങ്ങുകയും ചെയ്യുന്ന ഒരു ജീവി മാത്രമായി മനുഷ്യൻ ജീവിക്കുന്നതിൽ എന്തർത്ഥമാണുള്ളത്. ഒരുമിച്ച് ആരാധിക്കുക, അതിഥികളെ ആദരിക്കുക, നിരാലംബർക്ക് ഇടം നൽകുക, ഒരുമിച്ച് ആഹാരം കഴിക്കുക തുടങ്ങിയ സാംസ്ക്കാരിക മര്യാദകൾ ഇല്ലാതാകുന്ന കാലഘട്ടം നമ്മെ പിന്നോട്ട് കൊണ്ടുപോകുന്നു. എന്നാൽ ഈ നന്മകളെയെല്ലാം പുനസ്ഥാപിക്കേണ്ടത് രോഗം പിടിപെടാനുള്ള സാധ്യത മറന്നുകൊണ്ടുള്ള എടുത്തുചാട്ടങ്ങളിലൂടെയല്ല, രോഗ പ്രതിരോധ ശേഷി വർദ്ധിപ്പിച്ചുകൊണ്ടും സമസൃഷ്ടികളെ കരുതികൊണ്ടുമുള്ള ആരോഗ്യ സുരക്ഷാ മാർഗ്ഗ നിർദ്ദേശങ്ങളാണ് ഭരണ സംവിധാനങ്ങളും ആരോഗ്യ സുരക്ഷാ പ്രവർത്തകരും നൽകേണ്ടത്.

ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവുമെന്ന് അവകാശപ്പെടുകയും ചിന്താശേഷിയിൽ ഊറ്റം കൊള്ളുകയും ചെയ്യുമെങ്കിലും സഹജീവികളെ വെറുതെ കൊന്ന് വിജയം ആഘോഷിക്കുന്നത് മനുഷ്യൻ മാത്രം. മറ്റു ജീവി വർഗ്ഗങ്ങളിലും പരസ്പരം പോരാട്ടം ഉണ്ടാകാറുണ്ട്. അതൊക്കെ വ്യക്തിപരമാണ്. മറ്റൊരു കൂട്ടരെ മൊത്തം നശിപ്പിക്കാൻ അവരാരും ഒന്നും ചെയ്യാറില്ല. മനുഷ്യൻ ഏറെ പുരോഗമിച്ചെന്ന് വിശകലനം ചെയ്യപ്പെടുന്ന ഈ കാലത്തും ലോകത്ത് യുദ്ധം നടന്നുകൊണ്ടിരിക്കുന്നു. "വാൾ എന്നും സംഹരിച്ചുകൊണ്ടിരിക്കണമോ? ഒടുവിൽ കൈപ്പുണ്ടാകുമെന്നു നീ അറിയുന്നില്ലയോ? (2 ശമു. 2:26) എന്ന അബ്നേരിന്റെ ചോദ്യം കാലിക പ്രസക്തമാണ്.

മതവിശ്വാസം സമൂഹത്തിന് ആവശ്യമാണ്. എന്നാൽ നാം അതിന്റെ മൗലികതയെ വീണ്ടെടുക്കണം. ശാസ്ത്രസാങ്കേതിക വിദ്യകൾ പകർന്നു നൽകുന്ന ലോകവീക്ഷണവും കൂടെ സമന്വയിപ്പിച്ചുകൊണ്ടുള്ള പ്രയാണമാണ് നമുക്കാവശ്യം. യേശുക്രിസ്തുവിന്റെ ശരീരമാകുന്ന പരിശുദ്ധ സഭ ലോകത്തിനു മുഴുവൻ സാക്ഷ്യം നൽകാൻ ഉത്സാഹിക്കുന്നതുപോലെ അതിന്റെ ആന്തരിക ഘടനയെയും ബലപ്പെടുത്തണം. മലങ്കര സഭയുടെ അഭിമാനികളായ മക്കൾ എന്ന നിലയിൽ നാം നമ്മുടെ സ്വത്വബോധത്തിൽ ആഴപ്പെടണം. ഇൻഡ്യയുടെ അഖണ്ഡതയും രാജ്യത്തെ പരമോന്നത നീതിപീഠമായ സുപ്രീംകോടതിവിധിയുടെ ദൃഢതയും ഈ ദേശത്തെ പൗരന്മാരായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ വിശ്വാസികളുടെ അഭിമാനവും അടിയുറച്ച ബോധ്യങ്ങളിലൊന്നുമാണ്. ആ സ്വത്വബോധത്തിനു തുരങ്കം വെയ്ക്കുന്ന രാഷ്ട്രീയ അവസരവാദങ്ങളെയും ഉപജാപങ്ങളെയും തീവ്രവാദ സമീപനങ്ങളെയും തലയുയർത്തി നിന്നുകൊണ്ട് നിരസിക്കാൻ സഭയ്ക്ക് മടിയില്ല.

പ്രിയ മാതാപിതാക്കളെ,

സഭ അടിസ്ഥാനപരമായി ഭവനങ്ങളിലാണ് നിലനില്ക്കുന്നത്. ആദിമസഭ "വീട്ടിലെ സഭ"യായിരുന്നു. ഈ ഹൃദ്യതയും ഊഷ്മളതയും നമ്മുടെയിടയിൽ അന്യം നിന്നു പോകരുത്. അടുത്ത തലമുറയുടെ ജീവിതരൂപീകരണത്തിൽ അവർക്ക് പകർന്നു നൽകാൻ ഈടുവയ്പായി ദൈവാരാധനയും നിഷ്ഠയായ ജീവിതവും വി. വേദപുസ്തക വായനയും കരുതികൊള്ളണം.

മലങ്കരസഭാ മാസികയുടെ വരിക്കാരായി ഓൺലൈനിലും അല്ലാതെയും വായിക്കുകയും പരസ്യങ്ങൾ നൽകുകയും ചെയ്യുന്ന വിശ്വാസി സമൂഹത്തോടും അഭ്യുദയ കാംക്ഷികളോടുമുള്ള സ്നേഹം അറിയിക്കട്ടെ. പുതുതലമുറയ്ക്കുവേണ്ടി, വിശിഷ്യ കേരളത്തിനും ഇൻഡ്യയ്ക്ക് പുറത്തുമുള്ള യുവ സമൂഹത്തിനും നവ കുടുംബങ്ങൾക്കുമായി ഇംഗ്ലീഷ് പതിപ്പിലേക്ക് മാസിക നീങ്ങുകയാണ്. നിർണ്ണായകമായ ഈ ചുവടുവെയ്പ് പ്രവാസികളായ സഭാ മക്കളുടെ കുടുംബങ്ങളിലേക്ക് സഭയുടെ വിശ്വാസ വീക്ഷണങ്ങളും മാർഗ്ഗദർശനങ്ങളും എത്തിക്കുന്നതിന് പര്യാപ്തമാകും. ഓരോ സഭാംഗവും ഈ ഔദ്യോഗിക സഭാമാസികയുടെ വരിക്കാരാകണമെന്ന് നാം സ്നേഹപൂർവ്വം നിങ്ങളോട് ആവശ്യപ്പെടുന്നു. സഭാ മാസികയുടെ വരിക്കാരായി നാം അത് വായിക്കുമ്പോൾ അത് ആ വായനയോടും പ. സഭയുടെ സംരംഭത്തോടുമുള്ള കരുതൽ കൂടിയാണല്ലോ. കഴിഞ്ഞ അഞ്ച് വർഷം നമ്മുടെ മാസികയ്ക്ക് അനുഗ്രഹീത നേതൃത്വം നൽകിയ സഹോദര മെത്രാപ്പോലീത്താ അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ് തിരുമേനിയോടും എഡിറ്റോറിയൽ ബോർഡിനോടുമുള്ള സ്നേഹാദരവുകൾ അറിയിക്കട്ടെ.

വീണ്ടും ഓർമ്മിപ്പിക്കട്ടെ, ഈ കാലത്തെയും നാം അതിജീവിക്കും. മലങ്കരസഭാ മാസികയുടെ ഉള്ളടക്കം പ. സഭയുടെ ഭാവി ഭാഗധേയങ്ങളെ സർഗ്ഗാത്മകമായി സ്വാധീനിക്കട്ടെ! ഈ വായന നമ്മുടെ ഹൃദയങ്ങളിൽ കുടികൊള്ളുവാനും ജീവിതത്തിൽ പ്രായോഗികമാക്കുവാനും അങ്ങനെ ഗുണമേന്മയോടെ ജീവിതത്തെ ആത്മീയമായി പുതുക്കിപ്പണിയുവാനും ദൈവത്തിന്റെ പ. റൂഹാ നമ്മെ ശക്തീകരിക്കട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ**






CONTENTS










# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## കൈസർക്കുള്ളത് ദൈവത്തിനും ദൈവത്തിനുള്ളത് കൈസർക്കും!

യേശുതമ്പുരാനെ കുറ്റം വിധിക്കുവാൻ ആഗ്രഹിച്ചവരുടെ ദുഷ്ടതയിൽ നിന്ന് ഒഴിഞ്ഞുമാറി, അവിടുന്ന് പറഞ്ഞു: "കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുക്കുക" (ലൂക്കോ. 20:25). എന്നാലിന്നത്തെ ദുരന്തം, കൈസർക്കുള്ളത് ദൈവത്തിനും, ദൈവത്തിനുള്ളത് കൈസർക്കും കൊടുക്കുന്നുവെന്നാണ്. ലോകത്തിന്റെ അധികാര വ്യവസ്ഥിതിയും സാമ്പത്തിക സംവിധാനങ്ങളും ദൈവത്തിന്റെ പേരിലാക്കി ചിത്രീകരിക്കുന്നു. ദൈവത്തിന്റെ നാമത്തിലുള്ള ശുശ്രൂഷാ മാർഗ്ഗങ്ങളും കൃപാവരങ്ങളും ലൗകിക നേട്ടത്തിനായി ഉപയോഗിക്കുകയും ചെയ്യുന്ന അവസ്ഥ എന്തു ദയനീയമാണ്! ഈ ദയനീയാവസ്ഥയുടെ ബഹുവർണ്ണ രൂപങ്ങളല്ലേ ഇന്ന് സാമൂഹ്യ മാധ്യമങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വിശുദ്ധ പീഡനകഥകളും, ഭൂമിവിവാദങ്ങളും, കുർബ്ബാനപ്പോരുകളും! മതത്തിന്റെ അടിസ്ഥാനതത്വങ്ങളിലേക്കുള്ള ഒരു മടങ്ങിപ്പോക്കിന് നമ്മുടെ കാലഘട്ടം നമ്മെ ചങ്കു പൊട്ടി പ്രേരിപ്പിക്കുകയാണ്.

കൈസർക്കുള്ളത് കൈസർക്കു കൊടുക്കുവാൻ നീതിവ്യവസ്ഥയും ഭരണവ്യവസ്ഥയും കൈകോർക്കുന്നിടത്തേ എല്ലാം ശുഭകരമാകൂ. അതുപോലെ, ദൈവത്തിനുള്ളതിനെ ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും തിരിച്ചറിഞ്ഞ് ദൈവഭയത്തോടെ ശുശ്രൂഷിക്കുന്നിടത്തേ എല്ലാം ദൈവരാജ്യത്തിനനുസൃതമാകൂ. ചുരുക്കത്തിൽ കൈസർക്കുള്ളത് കൈസർക്ക് കൊടുക്കുവാൻ മുഖപക്ഷമില്ലാതിരിക്കണം; ദൈവത്തിനുള്ളത് ദൈവത്തിനു കൊടുക്കുവാൻ ദുഷ്ടലാക്കും ദുർവാശിയുമില്ലാതിരിക്കണം.

"രാഷ്ട്രീയതാല്പര്യമുള്ള കപട
നേതാക്കന്മാരും,
ചന്ദ്രരോഗം ബാധിച്ച നേതൃമാന്യന്മാരും
ബൈബിളിനെയും, ഗീതയെയും,
ഖുറനാനെയുമൊക്കെ
തെറ്റായുപയോഗിക്കുന്നതുകൊണ്ട്
ഇവയൊക്കെ വളരുന്നു"
– ഗുരു നിത്യചൈതന്യയതി

# യുക്രെയ്ൻ :

## വിവേകത്തിനുള്ള വിളിയും വെളിച്ചവും

കോവിഡ് ബാധ അല്പം ഒഴിഞ്ഞു തുടങ്ങിയപ്പോഴാണ് യുദ്ധബാധ നമ്മുടെ ലോകത്തെ ഗ്രസിച്ചു തുടങ്ങിയത്. കഴിഞ്ഞ ഫെബ്രുവരി 24 ന് (2022) ഒരു പ്രത്യേക സൈനിക നടപടി എന്നു പറഞ്ഞ് റഷ്യയുടെ പട്ടാളം യുക്രെയ്നിലേക്ക് കടന്നു കയറി. ഇപ്പോഴും തുടരുന്ന ഈ യുദ്ധത്തിൽ നിന്നും ബോംബ് സ്ഫോടനങ്ങളുടെയും മിസൈൽ ആക്രമണങ്ങളുടെയും ശബ്ദം മാത്രമല്ല ലോകം കേൾക്കുന്നത്. യുദ്ധം ഉയർത്തുന്ന ദീനരോദനങ്ങളുടെയും വിവേകം വീണ്ടെടുക്കാനുള്ള വിളികളുടെയും ശബ്ദം കേൾക്കുന്നതും അതിപ്രധാനമാണ്.

'നിങ്ങൾക്ക് തിരിച്ചു ചെല്ലാൻ ഒരു ദേശമുണ്ട്, പക്ഷേ ഞങ്ങൾക്കോ?' യുദ്ധകാലത്ത് യുക്രെയ്നിൽ നിന്ന് രക്ഷപെട്ടുപോന്ന പലവിദ്യാർത്ഥികളും അവരുടെ യുക്രെയ്ൻകാരായ ചില സഹപാഠികളിൽ നിന്നും പരിചയക്കാരിൽ നിന്നും കേട്ട ഹൃദയ സ്പർശിയായ ഒരു ചോദ്യമാണിത്. യുദ്ധം കഴിഞ്ഞ് വൻശക്തികൾ ജയപരാജയങ്ങൾ എണ്ണിത്തിട്ടപ്പെടുത്തും, ജയങ്ങൾ ആഘോഷിക്കും, പീരങ്കികൾ പിൻവലിയും, പുനർനിർമ്മാണങ്ങൾ ആരംഭിക്കും, നേതാക്കൾ കൈകൊടുത്തെന്നും വരാം! എന്നാൽ യുദ്ധത്തിന്റെ ഇരകളായ ഹതഭാഗ്യരിൽ പലരും തങ്ങളുടെ നഷ്ടപ്പെട്ട ബന്ധുമിത്രാദികളെക്കുറിച്ചും, ഭവനങ്ങളെക്കുറിച്ചും, സാമ്പത്തിക സുരക്ഷയെക്കുറിച്ചും എല്ലാറ്റിലുമുപരി നഷ്ടമായ സമാധാന ജീവിതത്തെക്കുറിച്ചും ജീവിതാന്ത്യംവരെയും വിലപിച്ചു കഴിയേിവരും. ഹൃദയശൂന്യമായ യുദ്ധം അവശേഷിപ്പിക്കുന്ന ദുരിതാനുഭവങ്ങളുടെ കണ്ണുനീർ ലോകത്തിന്റെ ശുദ്ധീകരണത്തിനും വിവേകത്തിന്റെ വീണ്ടെടുപ്പിനും പ്രയോജനപ്പെടുത്തുകയാണ് വേണ്ടത്.

ആധിയും ആർത്തിയും ആണ് മിക്ക യുദ്ധങ്ങളുടെയും അടിസ്ഥാന കാരണങ്ങൾ. മറ്റു രീതിയിൽ പറഞ്ഞാൽ സുരക്ഷാഭയവും അപഹരണതൃഷ്ണയുടെ അഥവാ സാമ്രാജ്യത്വ വ്യാപനത്തിന്റെ അനീതിയും. സ്വേച്ഛാധിപതിയെ നിരന്തരം ഭരിക്കുന്ന ശത്രുഭയത്തെക്കുറിച്ചും അതിൽ നിന്നുണ്ടാകുന്ന അക്രമങ്ങളെക്കുറിച്ചും പ്ലേറ്റോ ഉൾപ്പെടെ പലരുടെയും നിരീക്ഷണം സത്യമാണ്. അപരന്മാരെല്ലാം തന്റെ സ്വത്വത്തിന് ഭീഷണിയാണെന്ന ചിന്തയാണ് അക്രമത്തിനു പിന്നിലെ ചേതോവികാരമെന്ന സാർത്രിന്റെ അസ്തിത്വ ചിന്തയും കൂട്ടിവായിക്കാം. യുക്രെയ്ൻ നാറ്റോയിൽ ചേരാൻ തീരുമാനിച്ച സാഹചര്യത്തിൽ പാശ്ചാത്യരാജ്യങ്ങളുടെ സൈനീക സഖ്യം യുക്രെയ്നിൽ കൊണ്ടു വന്നു തങ്ങളെ ആക്രമിക്കാൻ പദ്ധതികൾ ഒരുക്കും എന്ന റഷ്യയുടെ സുരക്ഷാഭയത്തിൽ നിന്നാണല്ലോ യുക്രെയ്നിലേക്കുള്ള അധിനിവേശം ആരംഭിക്കുന്നത്.

അമേരിക്കയുടെയും മറ്റും അനിയന്ത്രിതമായ സാമ്രാജ്യത്വ ചിന്താഗതിയാണല്ലോ ശീതയുദ്ധകാലത്ത് ആരംഭിച്ച നാറ്റോ (NATO) എന്ന സഖ്യത്തെ യൂറോപ്പിന്റെ കിഴക്കൻ രാജ്യങ്ങളിലേക്കും വ്യാപിപ്പിക്കാൻ ഇടയാക്കിയത്. സോവിയറ്റ് യൂണിയൻ 1991 ൽ ശിഥിലമാകുകയും അവരുടെ വാഴ്സോ സഖ്യം അവസാനിക്കുകയും ചെയ്തപ്പോൾ നാറ്റോ സഖ്യം പിരിച്ചുവിടാൻ നല്ല അവസരമായിരുന്നു. അതിനു പകരം വൻ ശക്തിയായ അമേരിക്കയും കൂട്ടരും 1991 നു ശേഷം ചെയ്തത് ഒരു കാലത്ത് സോവിയറ്റു യൂണിയന്റെ തന്നെ ഭാഗമായി നിന്നിരുന്ന മിക്ക രാജ്യങ്ങളെയും കൂട്ടിച്ചേർത്ത് നാറ്റോ വിപുലീകരിക്കുകയായിരുന്നു. യുക്രെയ്നിനെ നാറ്റോയിൽ ചേർക്കരുതെന്നു 2021 ൽ റഷ്യൻ പ്രസിഡന്റ് അമേരിക്കൻ പ്രസിഡന്റിനോട് എഴുതി അറിയിച്ചതിനെ അമേരിക്ക നിസ്സാരവൽക്കരിച്ചു. നാറ്റോയിൽ അംഗത്വം അഭ്യർത്ഥിക്കാനുള്ള എല്ലാ അവകാശവും യുക്രെയ്നുണ്ടെന്നു പറഞ്ഞ് അമേരിക്ക അതിനെ അവഗണിച്ചു. ആ സമയം കാനഡായുടേയോ മെക്സിക്കോയുടെയോ അമേരിക്കൻ അതിർത്തിയോടു ചേർന്ന് റഷ്യ മിസൈലുകൾ സ്ഥാപിച്ചാൽ അമേരിക്ക അതിനെ എങ്ങനെ ഉൾക്കൊള്ളും എന്നു പുടിൻ ചോദിച്ചത് ചിന്താർഹമാണ്. "ഉയർന്നോരു മലയി ൽ കൂട്ടിക്കൊ ണ്ടുപോയി ലോകത്തിലുള്ള സകലരാജ്യങ്ങളെയും കാണിച്ച്" അവയെല്ലാം സ്വന്തമാക്കി ലോകത്തിൽ ഒരു സാമ്രാജ്യം പണിയുവാനുണ്ടായ പ്രലോഭനത്തെ അതിജീവിച്ച യേശു രാജ്യവിപുലീകരണ ആർത്തിയിൽ നിന്ന് മോചനം നൽകുന്ന വെളിച്ചമാണ്.

മറ്റൊരു രാജ്യത്തിന്റെ പരമാധികാരത്തിനുമേൽ റഷ്യ നടത്തുന്ന കടന്നാക്രമണം അന്താരാഷ്ട്ര നിയമങ്ങളുടെ നഗ്നമായ ലംഘനം തന്നെയാണ്. പ്രതാപത്തിന്റെ വീണ്ടെടുപ്പിനും വ്യാപനത്തിനും ഉള്ള റഷ്യയുടെ സാമ്രാജ്യത്വ മോഹവും പ്രകടമാണ്. പോപ്പ് ഫ്രാൻസിസ് ഉൾപ്പെടെ ലോകത്തിന്റെ നാനാഭാഗങ്ങളിലും വിവിധ തുറകളിൽപ്പെട്ട മത, രാഷ്ട്രീയ, സാംസ്കാരിക



നേതാക്കളും വിവിധ ജനസമൂഹങ്ങളും ഈ യുദ്ധത്തെ നിശിതമായി അപലപിച്ചു, അപലപിച്ചുകൊണ്ടേയിരിക്കുന്നു. എന്നാൽ ഈ യുദ്ധത്തിൽ അമേരിക്കയുടെയും മറ്റും പങ്കിനെ അപലപിക്കാൻ ധൈര്യപ്പെടുന്നവരുടെ എണ്ണം വളരെ പരിമിതമാണ്. റഷ്യ യുക്രെയ്നെ ആക്രമിക്കുമെന്ന് വ്യക്തമായി അറിവുണ്ടായിട്ടിരുന്നിട്ടും അതൊഴിവാക്കാൻ കാര്യക്ഷമമായ ഒരു ചർച്ചയൊരുക്കാൻ അമേരിക്ക അല്പവും ശ്രമിച്ചില്ല എന്നത് ഏറെ അപലപനീയമല്ലേ. ആയുധവില്പന പ്രധാന അടിസ്ഥാനമായ സമ്പദ്‌വ്യവസ്ഥയുള്ള അമേരിക്കയും മറ്റും യുദ്ധമുണ്ടാകുന്നത് ലാഭമായി കാണുന്നത് സ്വാഭാവികമാണ്. ഒപ്പം റഷ്യയെന്ന ശക്തിയെ ദുർബ്ബലപ്പെടുത്താൻ പരോക്ഷമായി കൈവരുന്ന അവസരവുമാണല്ലോ ഇത്.

യുക്രെയിനിൽ കഴിയുന്നവർക്കും അവിടെ നിന്ന് പാലായനം ചെയ്ത ലക്ഷക്കണക്കിന് ആളുകൾക്കും യുദ്ധത്തിൽ പങ്കുവഹിച്ച, വഹിക്കുന്ന സൈനികർക്കും മാത്രമല്ല ലോകത്തിനു മുഴുവൻ തന്നെ ഈ യുദ്ധത്തിന്റെ ആഘാതമുണ്ടായിട്ടുണ്ട്. കേരളമുൾപ്പെടെ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ യുക്രെയ്നിൽ നിന്ന് പഠനം നിർത്തി മടങ്ങേണ്ടി വന്ന വിദ്യാർത്ഥികളും യുദ്ധം മൂലം പെട്രോൾ ഉൾപ്പെടെയുള്ള പല സാധനങ്ങളുടെ വിലവർദ്ധനമൂലം പ്രയാസപ്പെടുന്നവരും ഉപരോധം മൂലം കഷ്ടപ്പെടുന്ന റഷ്യക്കാരും എല്ലാം യുദ്ധത്തിന്റെ ഇരകളാണ്. ഈ യുദ്ധം ലോകത്ത് അഞ്ചിലൊരാളെ പട്ടിണിയിലേക്ക് തള്ളിവിട്ടേക്കാമെന്ന് ഐക്യരാഷ്ട്രസഭ സെക്രട്ടറി ജനറൽ അന്റോണിയോ ഗുട്ടേറെസ് പറഞ്ഞതും ഓർക്കാം. 107 കോടിയോളം പേർ പട്ടിണിയിലാകുമെന്നാണ് അദ്ദേഹം പറഞ്ഞത്. വിവിധ രാജ്യങ്ങളിൽ പ്രത്യേകിച്ച് യൂറോപ്യൻ രാജ്യങ്ങളിൽ കുടിയേറി പാർത്തിട്ടുള്ള റഷ്യക്കാർ ഈ യുദ്ധത്തെത്തുടർന്ന് നിരന്തരം അപമാനത്തിനും പീഡനത്തിനും വിധേയപ്പെടുന്നു. കൂടാതെ റഷ്യൻ ഓർത്തഡോക്സ് സഭയും ഇതിൽ കഷ്ടപ്പെടുന്നു. യുദ്ധം ഒരിടെത്തെങ്കിലും എല്ലായിടത്തും അനുഭവപ്പെടുന്ന നഷ്ടങ്ങൾ അറിയിക്കുന്നത് ലോകം മുഴുവൻ ഒരൊറ്റ കുടുംബം ആണെന്നു കൂടിയാണ്.

റഷ്യൻ ഓർത്തഡോക്സു സഭയുടെ തലവൻ കിറിൽ പാത്രിയാർക്കീസ് ഈ യുദ്ധത്തെ ന്യായീകരിച്ച് സംസാരിച്ചതും ഒരു പട്ടാളമേധാവിക്ക് സൈനികരുടെ സംരക്ഷണത്തിനായി പ.മാതാവിന്റെ ഐക്കൺ നൽകിയതും യുദ്ധസന്നാഹത്തെ ആശിർവദിച്ചതുമെല്ലാം ലോകത്തിൽ വളരെയധികം വിമർശനം രൂപപ്പെടുത്തിയതു കൂടാതെ റഷ്യൻ ഓർത്തഡോക്സ് സഭയുടെ ഭാഗമായ യുക്രെയിനിലെ ഓർത്തഡോക്സു സഭയിൽ ശക്തമായ ഭിന്നിപ്പുകളുണ്ടാക്കുകയും ചെയ്തു. നേരത്തെ തന്നെ യുക്രെയിനിൽ റഷ്യൻ ഓർത്തഡോക്സ് സഭയിൽ നിന്ന് സ്വതന്ത്രമായ ഒരു ഓർത്തഡോക്സ് സഭയുണ്ട്. 2019 ൽ കോൺസ്റ്റാന്റിനോപ്പിളിലെ ബർത്തലോമിയോ രണ്ടാമൻ പാത്രിയാർക്കീസ് യുക്രെയ് നിലെ ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യനീക്കത്തിന് പൂർണ്ണ ആശിർവാദവും നൽകി. എന്നിട്ടും യുദ്ധത്തിനു തൊട്ടുമുമ്പും പന്തീരായിരത്തോളം ഇടവകകൾ റഷ്യൻ ഓർത്തഡോക്സ് സഭയോടുള്ള ബന്ധത്തിലും വിധേയത്വത്തിലും യുക്രെയ്നിൽ ഉണ്ടായിരുന്നു. എന്നാലിപ്പോൾ യുദ്ധം ഒഴിവാക്കാൻ ശ്രമിക്കാതിരിക്കുകയും യുദ്ധത്തെ ആശിർവദിക്കുകയും ചെയ്ത റഷ്യൻ പാത്രിയാർക്കീസിന്റെ നടപടിയെ തുടർന്ന് യുക്രെയ്നിലെ ഈ ഓർത്തഡോക്സ് പള്ളികളിൽ പലതിലും ആരാധനയിൽ പാത്രിയാർക്കീസിന്റെ പേര് നീക്കം ചെയ്ത് വിയോജിപ്പും അകൽച്ചയും പ്രകടമാക്കിയിരിക്കുകയാണ്

ആയുധവ്യാപാരികൾ യുദ്ധത്തെ സന്തോഷത്തോടെ എതിരേല്ക്കുകയും പ്രതീക്ഷയോടെ പ്രോത്സാഹിപ്പിക്കുകയും ചെയ്യും. ഈ മരണത്തിന്റെ വ്യാപാരികളിൽ നിന്നും വ്യത്യസ്തമായി ഭൂരിപക്ഷം മനുഷ്യരും യുദ്ധക്കെടുതികൾ മനസ്സിലാക്കി അതിനെ എതിർക്കുന്നു എന്നത് യുദ്ധത്തിന് നേതൃത്വം കൊടുക്കുന്നവർക്കും അറിവുള്ളതാണ്. അതുകൊണ്ട് ജനസാമാന്യത്തിന് എത്രയും സ്വീകാര്യമായിത്തീരത്തക്കവിധം യുദ്ധത്തിന്റെ കാരണങ്ങളും ലക്ഷ്യങ്ങളും അവതരിപ്പിക്കാൻ നേതൃത്വം കൊടുക്കുന്നവർ ശ്രമിക്കുന്നത്. ബഹുജനനശീകരണായുധങ്ങൾ കടമെടുത്ത് നശിപ്പിക്കാനെന്നു പറഞ്ഞ് അമേരിക്കയുടെ നേതൃത്വത്തിൽ 2003 ൽ ആരംഭിച്ച ഇറാഖു യുദ്ധത്തിനു കൂടുതൽ ജനസമ്മതി ഉണ്ടാക്കിയെടുക്കാനായി എല്ലാ മാധ്യമങ്ങളിലൂടെയും അന്ന് സദ്ദാംഹുസൈനെ സകല തിന്മകളുടെയും ആൾരൂപമായി അവതരിപ്പിച്ചുകൊണ്ടിരുന്നു. അതേ രീതിയിൽ തന്നെയാണ് ഇപ്പോൾ സകല പാശ്ചാത്യചാനലുകളും സമൂഹമാധ്യമങ്ങളുമെല്ലാം വ്ളാദിമിർ പുടിനെ പൈശാചീകരിക്കുന്നത്. ഇവ പുടിനെ ഗോല്യാത്തും യുക്രെയ്ന്റെ പ്രസിഡന്റ് സെലൻസ്കിയെ മഹത്വവൽക്കരിച്ച് ദാവീദും ആക്കുന്നു. പുടിനാണെങ്കിൽ യുദ്ധമെന്ന വാക്കുതന്നെ ഒഴിവാക്കി യുക്രെയിനിലെ 'സൈനിക നടപടി' അവതരിപ്പിച്ചതും റഷ്യയിൽ ആരെങ്കിലും ഇതിനെ 'യുദ്ധ'മെന്നു പറഞ്ഞാൽ അവർക്കെതിരെ ശിക്ഷാനടപടി എടുക്കുന്നതും ശ്രദ്ധേയമാണ്. സത്യം തമസ്ക്കരിച്ചും വളച്ചൊടിച്ചും സാമാന്യജനത്തിന്റെ അടിസ്ഥാനപരമായ യുദ്ധവിരുദ്ധ വികാരത്തെ അടിച്ചൊതുക്കി അവരുടെ യുദ്ധത്തിനുള്ള പിന്തുണ ഉറപ്പാക്കുന്ന ശ്രമങ്ങൾ നമ്മുടെ ഈ സത്യാനന്തര സൈബർയുഗത്തിൽ അത്യധികം ശക്തിപ്പെട്ടിരിക്കുകയാ

**ഫാ.ഡോ. ബിജേഷ് ഫിലിപ്പ്**



ണ്. സത്യപ്രകാശനത്താൽ മനുഷ്യരെ യുദ്ധ വിരുദ്ധരും വിമുക്തരുമാക്കാനുള്ള ആത്മീയ നടപടികൾക്ക് മതസമൂഹങ്ങൾക്കുള്ള നിയോഗത്തെ ഓർമ്മിക്കുന്ന ശബ്ദമാണ് യുദ്ധം ഉയർത്തുന്നത്.

1959 ൽ ക്യൂബയിൽ ഫിദൽ കാസ്ട്രോ അധികാരം ഏറ്റതുമുതൽ അമേരിക്കയുടെ എതിർപ്പും അക്രമണ നീക്കവും വളർന്നു തുടങ്ങി. ഇതിനിടെ കാസ്ട്രോ റഷ്യൻ പ്രധാനമന്ത്രി ക്രൂഷ്ചേവിനെ സമീപിച്ച് റഷ്യൻ മിസൈലുകൾ അമേരിക്കയുടെ അടുത്തുള്ള ക്യൂബയിൽ സ്ഥാപിച്ചു. റഷ്യക്കെതിരെ അമേരിക്കയുടെ മിസൈലുകൾ തുർക്കിയിലും. അമേരിക്കയിലെയും റഷ്യയിലെയും തീവ്രവാദികൾ എതിരാളികൾക്കെതിരെ കടുത്ത നടപടികളെടുക്കാൻ രാഷ്ട്രനേതാക്കളെ അത്യധികം നിർബന്ധിച്ചു. എന്നാൽ അമേരിക്കൻ പ്രസിഡന്റ് ജോൺ.എഫ്.കെന്നഡിയും റഷ്യൻ പ്രധാനമന്ത്രി ക്രൂഷ്ചേവും ഒക്കെ വളരെ വിവേകപൂർവ്വം ഇടപെട്ട് ഇരുസ്ഥലങ്ങളിലെയും മിസൈലുകൾ നീക്കിയതുകൊണ്ട് ഒരു മൂന്നാം ലോകമഹായുദ്ധം അന്നൊഴിവായിക്കിട്ടി. ഇന്ന് അമേരിക്കയുടെയും റഷ്യയുടെയും യുക്രെയ്നിന്റെയും നേതൃത്വം അതുപോലൊരു വിവേകം കാണിച്ചിരുന്നെങ്കിൽ യുക്രെയ്നിൽ യുദ്ധം ഒഴിവായേനെ.

പാശ്ചാത്യ രാജ്യങ്ങളുടെ സഖ്യം അത്യാധുനിക ആയുധങ്ങൾ ഉക്രൈൻ നൽകിയാണ് ഇപ്പോൾ യുദ്ധം അവസാനിപ്പിക്കുവാൻ ശ്രമിക്കുന്നത്. ആയുധ ശക്തിയിൽ അമിതമായി ആശ്രയിച്ചുള്ള ഈ പരിഹാരശ്രമം ഒരു അണുവായുധ യുദ്ധം തന്നെ രൂപപ്പെടുത്തുവാൻ ഇടയുണ്ട്. അങ്ങനെയൊരു അവിവേകത്തിൽ നിന്നും ദുരന്തത്തിൽ നിന്നും ലോകത്തെ മോചിപ്പിക്കുവാനായി സഭകൾ ഉൾപ്പെടെ ആത്മീയ സമൂഹങ്ങൾ ഒക്കെ കാര്യക്ഷമമായി ഇടപെടുവാനും നമുക്കു പ്രാർത്ഥിക്കാം.

അഭി. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ CGCS ദർശനം (Comprehensive Global Common Security) ലോകത്ത് ഏറെ ചർച്ച ചെയ്യപ്പെടേണ്ടിയിരിക്കുന്നു. ഓരോ രാജ്യത്തിന്റെയും സുരക്ഷിതത്വം ഇതരരാജ്യങ്ങളുടെ സുരക്ഷിതത്വം കൂടെ ഉറപ്പുവരുത്തിയാണ് സാധ്യമാകേണ്ടത് എന്നു പഠിപ്പിക്കുന്ന ഈ ദർശനത്തിൽ പൂർണ്ണ നിരായുധീകരണത്തിന്റെയും ലോക ഗവൺമെന്റിന്റെയും ആവശ്യകതയും പ്രായോഗികതയും നന്നായി അവതരിപ്പിക്കുന്നു. മനുഷ്യരെയും ശാസ്ത്രസാങ്കേതിക വിദ്യകളെയും യുദ്ധത്തിന്റെ പാദസേവയിൽ നിന്ന് മോചിപ്പിച്ച് ലോകക്ഷേമത്തിനായി തിരിച്ചുവിടാനുള്ള ആഹ്വാനമാണിത്. 'അവർ തങ്ങളുടെ വാളുകളെ കൊഴുക്കളായും കുന്തങ്ങളെ വാക്കത്തികളായും അടിച്ചു തീർക്കും' (യെശയ്യാ. 2:4) എന്ന പ്രവാചക ചിന്തയിൽ അടിസ്ഥാനമാക്കിയ യു.എൻ ന്റെ സമാധാന പ്രതീകവും ഈ വെളിച്ചമാണല്ലോ പകരുന്നത്.

നമ്മുടെ രാജ്യത്തുൾപ്പെടെ ലോകത്തിന്റെ പലഭാഗങ്ങളിലും ഒരു നൂറ്റാണ്ടു മുമ്പുവരെ അടിമത്വം നിലനിന്നിരുന്നു. പൗലോസ് ശ്ലീഹായെപ്പോലുള്ളവർപോലും അടിമത്വം നിർത്തലാക്കാനല്ല അടിമകളോട് കൂടുതൽ കരുണകാണിക്കാൻ പറയുകയാണ് ചെയ്തത്. ഇന്ന് അക്ഷരാർത്ഥത്തിൽ മനുഷ്യവംശം അടിമത്ത വ്യവസ്ഥിതിയെ അതിജീവിച്ചു എന്നു പറയുന്നതുപോലെ യുദ്ധമില്ലാത്ത ഒരു ലോകമുണ്ടാകണം എന്നു തന്നെയാണ് സാധാരണ മനുഷ്യരുടെ പ്രതീക്ഷയും പ്രാർത്ഥനയും. ഇത് ദൈവത്തിന്റെ സ്വപ്നത്തിൽ പങ്കുചേരലാണ്. യുദ്ധത്തിലേക്കു കടക്കുന്നതിലും യുദ്ധനടത്തിപ്പിലും ആകാവുന്നിടത്തോളം ധാർമ്മികത മുറുകെ പിടിക്കാൻ പ്രേരിപ്പിക്കുന്ന അഗസ്തീനോസിന്റെയും തോമസ് അക്വിനാസിന്റെയും ചിന്തകൾക്കും (Just War Theory) അപ്പുറത്ത് വാൾ 'ഉറയിൽ ഇടുക' എന്നു പറഞ്ഞ് ആഴമായ സ്നേഹത്തിന്റെ മറ്റൊരായുധമായ കുരിശെടുത്തു ഉയർത്തികാട്ടിയ ഗുരുവും നാഥനുമായവന്റെ വെളിച്ചം ലോകത്തെ വിവേകത്തിലേക്കു ഉണർത്തുന്നതാകട്ടെ.

○

# വി.റ്റി. ചാക്കോ മാസ്റ്റർ

ഫാ. ഡോ. റ്റി. ജെ. ജോഷ്വ



ദീർഘമായ ഒരു കാലത്ത് സഭയിലെ സുവിശേഷ പ്രഘോഷണരംഗത്ത് വളരെ പ്രശംസാർഹമായും ഫലപ്രദമായും പ്രവർത്തിച്ച ഒരു അത്മായ പ്രമുഖനാണ് തന്റെ ശാശ്വത ഭവനത്തിലേക്ക് യാത്ര ആയിരിക്കുന്നത്. പാമ്പാടി എം.ജി.എം. സ്ക്കൂൾ അദ്ധ്യാപകനായി പ്രവർത്തനം ആരംഭിച്ചു. വേദവിജ്ഞാനം സ്വായത്തമാക്കാനുള്ള അഭിനിവേശം ആരംഭത്തിൽ തന്നെ പ്രകടമായിരുന്നു. വേദശാസ്ത്രം, സഭാവിജ്ഞാനീയം ഇതൊക്കെ സ്വപ്രയത്നം കൊണ്ട് നേടിയതാണ്. ഒരു പ്രത്യേക വിഷയത്തിൽ ഒരാൾ വിജ്ഞാനിയാണെന്നറിഞ്ഞാൽ അതെപ്പറ്റി പഠിക്കാൻ ആ വ്യക്തിയെ തേടിയെത്തുമായിരുന്നു. അതിനു സഭാംഗമായിരിക്കണമെന്ന് നിർബന്ധമില്ലായിരുന്നു. പഠിക്കുവാനുള്ള ആസക്തിമാത്രമായിരുന്നു, പഠനകാര്യങ്ങളിൽ അദ്ദേഹത്തിന് ഏറെ സഹായകമായത് ദൈവദത്തമായ ഓർമ്മശക്തി ആയിരുന്നു.

ആശയങ്ങൾ വായിച്ചറിയുവാനുള്ള ഇംഗ്ലീഷ് പരിജ്ഞാനമുണ്ടായിരുന്നു. സുറിയാനിയും പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. സംഗീതാഭിരുചിയുണ്ടായിരുന്നത് പ്രഭാഷണ രംഗത്ത് കൈമുതലായിരുന്നു. തിയോളജിക്കൽ സെമിനാരികളിൽ ഒന്നും പഠിച്ചിട്ടില്ല എങ്കിലും സ്വപരിശ്രമം കൊണ്ട്, വിദേശത്തൊക്കെ



പോയി പഠിച്ചിട്ടു വന്നവരോട് കിട നിൽക്കുവാൻ തക്കവണ്ണം സഭാ വിജ്ഞാനീയം സ്വായത്തമാക്കിയിരുന്നു. അദ്ദേഹം തിരുവചനം ആദിയോടന്തം നന്നായി പഠിച്ചു. ചരിത്രപശ്ചാത്തലം, വേദശാസ്ത്ര സത്യങ്ങൾ വർത്തമാനകാല പ്രസക്തി ഇവയൊക്കെ നന്നായി ഗ്രഹിച്ചിരുന്നു.

ഒരുകാലത്ത് തെക്കും വടക്കുമുള്ള എല്ലാ കൺവൻഷൻ പ്രസംഗ വേദികളിലും മൂന്നു പേരുകൾ അവിഭാജ്യ ഘടകങ്ങളായിരുന്നു. ഫാ. എം.വി. ജോർജ്, ഫാദർ റ്റി.ജെ. ജോഷ്വ, വി.റ്റി. ചാക്കോ മാസ്റ്റർ മൂന്നു പേരുടെയും പ്രസംഗ ശൈലി വ്യത്യസ്തമായിരുന്നു. ജനഹൃദയങ്ങളിൽ അവർക്ക് സ്ഥായിയായ സ്ഥാനങ്ങളുണ്ടായിരുന്നു. ചാക്കോ മാസ്റ്റർ വിശ്വാസപരമായ കാര്യങ്ങളിൽ വാദപ്രതിവാദങ്ങൾക്ക് അവസരമുണ്ടാക്കിയിട്ടുള്ളതായി അറിയാം മറ്റുള്ളവരുടെ വാദമുഖങ്ങൾ എന്തൊക്കെയെന്നും അവയെ നേരിടേണ്ടത് എങ്ങനെയെന്നും അദ്ദേഹം പഠിച്ചിരുന്നു.

ഓർത്തഡോക്സ് സഭയിൽ അത്മായ പ്രസംഗകർ അധികം മുമ്പോട്ടു വന്നിട്ടില്ല. സുവിശേഷ പ്രസംഗ സംരംഭങ്ങൾ തന്നെ നവീകരണ സഭകളുടെ കടന്നുകയറ്റം വന്നതിൽ പിന്നീടാണ്, സജീവമാകുന്നത്. സണ്ടേസ്ക്കൂൾ, യുവജനസമാജം, വിദ്യാർത്ഥി പ്രസ്ഥാനം, സുവിശേഷ പരിശീലന പരിപാടികൾ എല്ലാമുണ്ടായിട്ടും അത്മായർ സുവിശേഷ പ്രസംഗ രംഗത്ത് പ്രത്യക്ഷപ്പെടുന്നില്ല. എന്തുകൊണ്ട്? വിശകലനം ചെയ്യേണ്ട വിഷയമാണ്. കത്തോലിക്കാ സഭയിൽ കന്യാസ്ത്രീകൾ അത്മായക്കാരായ വ്യക്തികൾ ഇങ്ങനെ പലരും ഇന്ന് പ്രസംഗവേദികളിൽ നേതൃത്വം നൽകുന്നു. അവരുടെ കരിസ്മാറ്റിക് പ്രസ്ഥാനം അതിന് ഏറെ സഹായിച്ചിട്ടുണ്ട്. കഴിവുള്ളവരും തല്പരരുമായ വ്യക്തികളെ കണ്ടെത്തി അവരെ പ്രോത്സാഹിപ്പിക്കുകയും അവർക്കു അവസരങ്ങൾ നൽകി നയിക്കുകയും വേണം.

പ്രഗത്ഭമതിയും, പ്രഭാഷണരംഗത്ത് വ്യക്തിമുദ്ര പതിപ്പിക്കുകയും ചെയ്ത പ്രിയപ്പെട്ട ചാക്കോ മാസ്റ്ററുടെ ജീവിതം പല സന്ദേശങ്ങളും നമുക്ക് നൽകുന്നു. പുരോഹിത ഗണത്തിനു മാത്രമുള്ളതല്ല സുവിശേഷ പ്രഘോഷണ യജ്ഞം അത്മായരെ പ്രോത്സാഹിപ്പിക്കുകയും അവസരം നൽകുകയും വേണം.

തിരുവചനവും വിശ്വാസ സത്യങ്ങളും പഠിക്കുവാനുള്ള തീഷ്ണത ഓരോ വിശ്വാസിയും പുലർത്തേണ്ടതാണ്. ഇന്ന് ദിവ്യബോധനം പോലുള്ള പദ്ധതികളൊക്കെ സഹായത്തിനുണ്ട്. ഭൗതിക നേട്ടങ്ങൾക്കാകരുത് നമ്മുടെ ലക്ഷ്യം ഉത്തമ വിശ്വാസിയായി ജീവിക്കുവാനും നല്ല സാക്ഷ്യം വഹിക്കുവാനും ആകട്ടെ.

o

# പ്രകാശഗോപുരങ്ങളായ മനുഷ്യൻ

**ഫാ. ജോൺ സ്ലീബാ മുഖത്തല**

ഓരോ മനുഷ്യരിലും ഓരോ അഗ്നിപർവ്വതങ്ങളുണ്ട്
ചില മനുഷ്യർ അവരുടെ ഉള്ളിൽ കത്തുന്ന
തിളച്ചു മറിയുന്ന പ്രതിസന്ധികളിൽ
എപ്പോഴും എല്ലാവരോടും പൊട്ടിത്തെറിക്കും
അവരെ സജീവ അഗ്നിമനുഷ്യരെന്ന് വിളിക്കാം

ചരിത്രാതീത കാലത്ത് പൊട്ടിത്തെറിച്ചവരും
ഇപ്പോൾ ശാന്തവുമായിരിക്കുന്നവരെ
വേദനകളിൽ നിദ്രയിലായവരേയും
നാം കണ്ടുമുട്ടാറുണ്ട് അവർ എപ്പോൾ
പൊട്ടിത്തെറിക്കുമെന്ന് ആർക്കും അറിയില്ല

പൂർണ്ണമായും വേദനകൾ അവസാനിച്ചു
ഇനി പൊട്ടിത്തെറിക്കാൻ സാധ്യതയില്ലാത്തവരെയും
നാം കണ്ടുമുട്ടാറുണ്ട് അവരെ നിർജ്ജീവർ
എന്നു വിളിക്കാൻ അവർ ആഗ്രഹിക്കുന്നില്ല പോലും

ഭൗമാന്തർ ഭാഗത്ത് അതീവതാപത്താൽ
ഉരുകിത്തിളച്ച് കിടക്കുന്ന ശിലാദ്രവ്യം പോലെ
എല്ലാ മനുഷ്യരുടെയും ഉള്ളിൽ കാണാം
തിളച്ചുമറിയുന്ന പുകഞ്ഞുപൊന്തുന്ന വേദനകൾ

ചിലരെ കണ്ടാൽ ഉറങ്ങുന്ന സുന്ദരികളെപ്പോലെ തോന്നും
ചിലരെ കണ്ടാൽ ചിരിക്കുന്ന പാവയാണെന്ന് തോന്നിയേക്കാം
ചിലരെ കണ്ടുമുട്ടിയാൽ പിന്നീട് ചിറകുകൾ നഷ്ടപ്പെട്ടുവെന്ന് വരാം

ഇങ്ങനെ നിർണയിക്കപ്പെടാനാവാതെ
മനുഷ്യർ അവരുടെ ഉള്ളിൽ നിരവധി
തരത്തിലുള്ള അഗ്നിപർവതങ്ങളുമായി
ചലിക്കുമ്പോൾ ചിലർ മനുഷ്യർ
പ്രകാശ ഗോപുരങ്ങളായി പ്രകാശം
പരത്തുന്നത് പുതുതലമുറയ്ക്ക്
പഠിക്കുവാനുള്ള പാഠപുസ്തകത്തി-
ലില്ലാത്ത കാലം പഠിപ്പിക്കുന്ന പാഠം

ഓർക്കുക ഓരോ മനുഷ്യരും
ഓരോ അഗ്നിപർവ്വതങ്ങളാണ്



അസി. വികാരി, സെ. തോമസ് ഓർത്തഡോക്സ് ചർച്ച്, ഫിലാഡൽഫിയ

2022 മെയ് 8

### പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ

മർക്കോസ്. 2,1322

**1. യേശു ഗുരുവും വൈദ്യനും മണവാളനുമാകുന്നു**

യേശു കടൽക്കരെ ചെന്നു പുരുഷാരത്തെ പഠിപ്പിച്ചു (2:13). യേശു തന്റെ പഠിപ്പിക്കലിനെ 'എന്റെ ഉപദേശം' എന്ന് വിളിച്ചു (യോഹ 7:16). ക്രിസ്തുവിന്റെ ഉപദേശത്തിൽ നിലനിൽക്കണമെന്ന് വിശുദ്ധ യോഹന്നാൻ പറഞ്ഞു (2 യോഹ 1:9). യേശു ദീനക്കാർക്കു സൗഖ്യത്തെ നൽകുന്ന വൈദ്യനാണ് (2:17). ശാരീരിക രോഗ സൗഖ്യത്തിന് മാത്രം പ്രാധാന്യം കൊടുക്കുന്ന ആത്മീക അന്തരീക്ഷത്തിൽ നാം ഓർക്കേണ്ടത്, ആദാമ്യ വീഴ്ചയിൽ കൂടി മാനവരാശിയിൽ പ്രവേശിച്ച രോഗത്തിൽനിന്നാണ് യേശു സുഖപ്പെടുത്തുന്നത്. 'കർത്താവായ ക്രിസ്തു തന്റെ വിശുദ്ധരുടെ ആത്മാക്കളെത്തന്നെ വിവാഹം കഴിക്കുന്നു ... ഇക്കാരണത്താൽ ആത്മാവ് എല്ലാം ഉപേക്ഷിച്ച് ക്രിസ്തുവിനോട് ചേർന്നുനിൽക്കണം, വിവാഹിതരായ ഭാര്യമാർ ചെയ്തിരുന്നതുപോലെ, നമ്മുടെ ഭർത്താവായ കർത്താവായ യേശുവിനായി നാം എല്ലാം ഉപേക്ഷിക്കണം' (മിലാനിലെ അംബ്രോസ്).

**2. ശിഷ്യത്വം പുനരുത്ഥാനത്തിന്റെ ജീവിതമാണ്**

ലേവി 'എഴുന്നേറ്റു അവനെ അനുഗമിച്ചു' (2:14). 'എഴുന്നേറ്റു' എന്ന വാക്കിന് ഉയിർത്തെഴുന്നേൽപ്പിന്റെ ഭാഷയുടെ ഭാവമുണ്ട്. യേശുവിന്റെ പുനരുത്ഥാനത്തെ പറ്റി ഇത് ആവർത്തിച്ച് ഉപയോഗിക്കുന്നു (8:31; 9:910,27,31; 10:34; 12:23 25). ലേവി ശിഷ്യനാകുന്നത് പഴയ ജീവിതത്തെ ഉപേക്ഷിച്ചുകൊണ്ടാണ്. അതുപോലെ നാമും മാമോദീസായിൽ മരിച്ചു, അടക്കപ്പെട്ടു, ഉയർത്തെഴുന്നേറ്റു (റോമർ 6:3-5).

**3.ശിഷ്യന്മാർ യേശുവിനെ അവരുടെ ഭവനങ്ങളിലേക്കു ക്ഷണിക്കും.**

ശിഷ്യനായ ലേവി തന്റെ ഭവനത്തിലേക്ക് യേശുവിനെ ക്ഷണിച്ചു. ശിഷ്യരാകുന്ന നാം, നമ്മുടെ വിശ്വാസ ജീവിതത്താൽ യേശുവിനെ ഭവനത്തിലേക്ക് ക്ഷണിക്കണം. നിഷ്ഠയോടുകൂടിയ വേദവായനയിൽകൂടിയും കുടുംബ പ്രാർത്ഥനയിൽകൂടിയും യേശുവിന്റെ സാന്നിധ്യം ഉറപ്പാക്കാം. നിങ്ങളുടെ ദൈനംദിന ജീവിതത്തിലേക്ക് അവനെ ക്ഷണിച്ചുകൊണ്ട് യേശുവുമായി കൂടുതൽ അടുപ്പമുള്ള ബന്ധം പിന്തുടരുക.

2022 മെയ് 15

### പുതുഞായറാഴ്ചയ്ക്കുശേഷം മൂന്നാം ഞായർ

യോഹ 4,3138

**1. ആത്മീക ആഹാരം ഭക്ഷിക്കണം**

സമരിയക്കാരി സ്ത്രീയും ശിഷ്യന്മാരും ഭൗതികമായ ആഹാരത്തെപ്പറ്റി സംസാരിച്ചപ്പോൾ, യേശു ആത്മീക പോഷണത്തെപ്പറ്റി സംസാരിച്ചു (4:15; 4:31, 33). ശരിയായ ആത്മീയ ഭക്ഷണക്രമം വിശ്വാസിക്ക് ആവശ്യമാണ്. ശാരീരിക ഭക്ഷണം ശരീരത്തിന് ആവശ്യമായിരിക്കുന്നതുപോലെ, ക്രിസ്തീയ ജീവിതത്തിന് ആത്മാവിനുള്ള ക്രമമായ പോഷണം അത്യന്താപേക്ഷിതമാണ്. ദൈവവചനത്തെ പാൽ (1 പത്രോസ് 2:22), മാംസം (1 കൊരിന്ത്യർ 3:2), അപ്പം (ആവർത്തനം 8:3), തേൻ (സങ്കീർത്തനങ്ങൾ 119:103) എന്ന് വിശേഷിപ്പിക്കുന്നു. വിശുദ്ധ കുർബാന ആത്മീക യാത്രാഭക്ഷണമാണ്. (cf. യെശയ്യാ 25:6; 55:2; വെളിപ്പാടു 2:7, 17)

**2. നമ്മുടെ രക്ഷക്കായുള്ള ആഗ്രഹമാണ് യേശുവിന്റെ വിശപ്പ്.**

'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്തു അവന്റെ പ്രവൃത്തി തികയ്ക്കുന്നതു തന്നെ എന്റെ ആഹാരം' (4:34). നഷ്ടപ്പെട്ടവരെ രക്ഷിക്കാനുള്ള നല്ല ഉദ്ദേശമാണ് 'അയച്ചവന്റെ ഇഷ്ടം' (യോഹ. 3:16). 'മനുഷ്യരാശിയുടെ രക്ഷയെ അവൻ തന്റെ ആഹാരം എന്ന് വിളിക്കുമ്പോൾ നാം രക്ഷിക്കപ്പെടണമെന്ന തന്റെ വലിയ ആഗ്രഹം കാണിക്കുന്നു. നമ്മുടെ രക്ഷക്കായുള്ള അവന്റെ ആഗ്രഹം ഭക്ഷണത്തോടുള്ള നമ്മുടെ ആഗ്രഹം പോലെ വലുതാണ്' എന്ന് സ്വർണ്ണ നാവുകാരൻ വിശുദ്ധ ഇവാനിയോസ് പറയുന്നു (cf. 1 തിമൊ. 2:4).

**3. വിളവെടുപ്പ് രക്ഷയുടെ പ്രവൃത്തിയാണ്**

കൊയ്ത്തുകാരൻ കൊയ്യുമ്പോൾ അവൻ 'നിത്യജീവങ്കലേക്കു വിളവു കൂട്ടിവെക്കുന്നു' (4.36). 'എന്നാൽ കൊയ്ത്തുകാരന്റെ അരിവാൾ അപ്പോസ്തലന്റെ മിന്നുന്നതും മൂർച്ചയുള്ളതുമായ വചനമാണ്, പഴയ നിയമത്തിന്റെ ആരാധനയിൽ നിന്ന് കേൾവിക്കാരെ വെട്ടിക്കളയുകയും അവരെ മെതിക്കളത്തിലേക്ക്, അതായത് ദൈവത്തിന്റെ സഭയിലേക്ക് മാറ്റുകയും ചെയ്യുന്നു അവിടെ, അവർ സൽപ്രവൃത്തികളാൽ ചതഞ്ഞും ഞെരുക്കപ്പെട്ടും ദൈവിക വിളവെടുപ്പിന് യോഗ്യമായ ശുദ്ധമായ ഗോതമ്പായി അവതരിപ്പിക്കപ്പെടും' എന്ന് ഈ വേദഭാഗത്തെപ്പറ്റി അലക്സാന്ത്രിയയിലെ വിശുദ്ധ കൂറിലോസ് അഭിപ്രായപ്പെടുന്നു. പ്രവാചകന്മാരാണ് നട്ടത്. 'കൊയ്ത്തു വളരെ ഉണ്ടു സത്യം, വേലക്കാരോ ചുരുക്കം' (മത്തായി 9:37).

**4. യേശു പിതാവിനാൽ അയക്കപെട്ടവനാണ്**

യേശു അയക്കപ്പെട്ടവനെന്ന സന്ദേശം അറുപത് തവണ വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ കാണുന്നു. പിതാവ് സ്നേഹത്തോടെ അയച്ചെന്നും, യേശു അയക്കപ്പെട്ടത് പിതാവിന്റെ ഇഷ്ട്ടം നിവർത്തിക്കാനുമാണെന്ന ദൂത് യോഹന്നാന്റെ സുവിശേഷത്തിലെ പ്രധാന ആശയമാണ് (5.36; 10:3738; 17:4). പിതൃ പുത്ര ബന്ധവും, യേശു ലോകത്തിന് വേണ്ടിയുള്ള പിതാവിന്റെ ദാനമെന്നും, പുത്രന്റെ ശുശ്രൂഷയും, ആ ശുശ്രൂഷയിൽ സഭ ഭാഗമാകുന്നതും ഇവിടെ സൂചിപ്പിക്കുന്നു.

2022 മെയ് 22

### പുതുഞായറാഴ്ചയ്ക്കുശേഷം നാലാം ഞായർ

ലൂക്കോ. 9:51-62

**പശ്ചാത്തലം:** വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിൽ 9:51 ഒരു പുതിയ ഗ്രന്ഥഭാഗത്തിലേക്ക് തിരിയുന്നു. ഭൂപ്രകൃതിയിൽ ഗലീലിയായിൽ നിന്ന് സമരിയയിലേക്കും പിന്നീട് യെരുശലേമിലേക്കും തിരിയുന്നു. പര്യടന ശുശ്രൂഷ നിർത്തി യെറുസലേമിലും അവന്റെ മിശിഹാ നിയോഗത്തിലും അചഞ്ചലമായ ശ്രദ്ധ കേന്ദ്രീകരിക്കുന്നു. 'അവന്റെ ആരോഹണത്തിനു ള്ള കാലം തികയറായപ്പോൾ' എന്ന പ്രയോഗത്തിൽ കൂടി അവന്റെ സ്വർഗ്ഗാരോഹണം ഏക രക്ഷാപ്രവർത്തനത്തിന്റെ ഭാഗമാണെന്ന് മനസിലാക്കണം.

**1. യേശുവിന്റെ വഴിയിൽ കൂടി നമുക്ക് സഞ്ചരിക്കാം**

ഈ പുതിയ ഭാഗത്തു യേശുവിന്റെ യെരുശലേമിലേക്കുള്ള യാത്ര വിശ്വാസ ജീവിതത്തെ സൂചിപ്പിക്കുന്നു. യെശയ്യാവ് മുൻകൂട്ടി കണ്ടതും (59:8) ശൈശവ വിവരണത്തിൽ (ലൂക്കോസ് 1.79) വീണ്ടെടുക്കപ്പെട്ടതുമായ 'സമാധാനത്തിന്റെ വഴി' ഇപ്പോൾ യേശുവിൽ നിവൃത്തിയേറിയിരിക്കുന്നു. പ്രവൃത്തികൾ അനുസരിച്ച്,

യേശുവിന്റെ ഈ 'വഴി' ക്രിസ്തീയ സഭയിൽ ആദ്യകാല വിവരണമായി മാറും. രണ്ട് ശിഷ്യന്മാർ എമ്മാവൂസിൽ ഏറ്റുപറയുമ്പോൾ സുവിശേഷത്തിന്റെ സമാപനത്തിൽ യേശുവിന്റെ ദൗത്യത്തിന്റെ പ്രമേയത്തെ ലൂക്കോസ് സംഗ്രഹിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നു, "അവൻ വഴിയിൽ നമ്മോടു സംസാരിച്ചു തിരുവെഴുത്തുകളെ തെളിയിക്കുമ്പോൾ നമ്മുടെ ഹൃദയം നമ്മുടെ ഉള്ളിൽ കത്തിക്കൊണ്ടിരുന്നില്ലയോ എന്നു അവർ തമ്മിൽ പറഞ്ഞു"(24:32).

**2. ശിഷ്യത്വത്തിന്റെ ചിലവ് നമുക്ക് നൽകാം**

9:57-62 വരെ ശിഷ്യത്വം നിരസിച്ച മൂന്ന് വ്യക്തികളെ പറ്റിയാണ് പറയുന്നത്. ഇവർ കൊടുത്ത മൂന്ന് കാരണങ്ങൾ സ്വത്ത്, കുടുംബം, വേല എന്നിവയാണ്. കല്യാണ വിരുന്നിലേക്കുള്ള ക്ഷണം നിരസിച്ചവരും ഈ മൂന്നു ഒഴിവു തന്നെയാണ് കൊടുത്തതു (14:1624). സ്വത്ത്, കുടുംബം, തൊഴിൽ എന്നിവയാണ് ജീവിതത്തിലെ ഏറ്റവും ആത്യന്തികമായ ബാധ്യതകൾ. എങ്കിലും അവയിലും വലുതാണ് ശിഷ്യത്വം. ശിഷ്യത്വത്തിൻറെ വലിയ വില (cost of discipleship) ഇവിടെ സൂചിപ്പിക്കുന്നു. ഏതു വിലകൊടുത്തും ദൈവരാജ്യത്തിന് അർഹരായ നല്ല ശിഷ്യന്മാരായി നിലനിൽക്കാം.

**3. രക്ഷ സ്വീകരിക്കാൻ ദൈവം നമ്മെ നിർബന്ധിക്കുന്നില്ല.**

യേശുവിനെ ഒരു ശമരിയൻ ഗ്രാമം സ്വീകരിച്ചില്ല, യേശു മറ്റൊരു ഗ്രാമത്തിനായി ആ ഗ്രാമം വിട്ടു. തന്നെ സ്വീകരിക്കാൻ ദൈവം നമ്മെ നിർബന്ധിക്കുന്നില്ല. അവൻ നമ്മുടെ സ്വതന്ത്ര ഇച്ഛയെ മാനിക്കുന്നു. അവന്റെ ദാനമായ രക്ഷ സ്വീകരിക്കുവാനും ശിഷ്യനായി വളരുവാനും നാം മനസ്സോടെ തിരഞ്ഞെടുക്കണമെന്ന് അവൻ ആഗ്രഹിക്കുന്നു. തിരസ്‌ക്കരണം മറ്റുള്ളവർക്ക് സുവിശേഷം കൂടുതൽ തുറന്നുകാട്ടുന്നതിനും വിജാതീയർക്ക് സമ്പത്തിനും ഇടയാക്കും (Rom 11:11-12). നമുക്ക് രക്ഷയുടെ വരം മനസ്സോടെ സ്വീകരിക്കാം.

2022 മെയ് 29

## പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായർ

യോഹ. 13:31-36

**പശ്ചാത്തലം :** ഈ ആഴ്ചയും അടുത്ത ആഴ്ചയും വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിലെ വിടവാങ്ങൽ പ്രഭാഷണത്തിൽ (Farewell discourse) നിന്നാണ് സുവിശേഷ ഭാഗങ്ങൾ. ഈ പ്രഭാഷണത്തിൽകൂടി യേശു അവന്റെ ശാരീരിക അഭാവത്തിന് അവരെ ഒരുക്കുന്നു. അതുകൊണ്ടാണ് സ്വർഗ്ഗാരോഹണത്തോടും പെന്തിക്കോസ്തിയോടും ചേർന്ന് ഇത് വായിക്കുന്നത്

**1. യേശു ക്രൂശിക്കപ്പെടുമ്പോൾ ദൈവം യേശുവിൽ മഹത്വപ്പെടുന്നു.**

വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ ദൈവ മഹത്വം കുരിശിലാണ് വെളിപ്പെടുത്തുന്നത് (7:39; 12:16,23). ക്രിസ്തുവിനെ അനുകരിച്ചു നമ്മുടെ കുരിശിനെ സ്വീകരിക്കുമ്പോൾ നാമും ദൈവത്തെ മഹത്വപെടുത്തുന്നു. 'ദൈവത്തിന്റെ മഹത്വം പൂർണ്ണമായി ജീവിക്കുന്ന ഒരു മനുഷ്യനാണ്' എന്ന് വിശുദ്ധ ഐറേനിയോസ് പറയുന്നത് ഇതിന്റെ വെളിച്ചത്തിൽവേണം മനസിലാക്കാൻ. കുരിശു സ്വീകരിച്ചു പഴയ മനുഷ്യനെ ക്രൂശിച്ചു പുതിയ മനുഷ്യൻ ജീവിക്കുമ്പോഴാണ് നാം ദൈവത്തെ മഹത്വ പ്പെടുത്തുന്നത്. 'അതിനാൽ അവൻ ഇന്നവിധം മരണം കൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തും' എന്ന് പത്രോസിൻറെ മരണത്തെ പറ്റി വിശുദ്ധ യോഹന്നാൻ പറയുന്നു (21:19).

**2. സ്നേഹമുള്ള ജീവിതം ലോകത്തിന് യേശുവിന്റെ സാക്ഷ്യമാണ്**

'നിങ്ങൾക്കു തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാർ എന്നു എല്ലാവരും അറിയും' (13:35). അവൻ അവരെ സ്നേഹിച്ചതുപോലെ അവർ പരസ്പരം സ്നേഹിക്കണം (13:1,34; 14:15; 15:12,13,17). ആ സ്നേഹം അവരുടെ പരസ്പര സ്നേഹമാണ്, എന്നാൽ അത് ഒരു പ്രതീകമാണ്, സഭയോടും ലോകത്തോടും എല്ലാ ആളുകളോടും ഉള്ള യേശുവിന്റെ സ്നേഹത്തിന്റെ അടയാളമാണ്. അതിരുകളില്ലാത്ത സ്നേഹമാണത്; അത് തികച്ചും ഉദാരമായ ഒരു സ്നേഹമാണ്, നിരുപാധികമായ സ്നേഹമാണ്.

**3. ക്രിസ്തുവിന്റെ രക്ഷാപ്രവർത്തനത്തിന്റെ ഐക്യം.**

ദൈവം "ക്ഷണത്തിൽ അവനെ മഹത്വപ്പെടുത്തും" എന്ന് യേശു പറഞ്ഞു (13:32). 'പീഡാനുഭവം, മരണം, പുനരുത്ഥാനം, സ്വർഗ്ഗാരോഹണം എന്നിവ പിതാവിന്റെ സാന്നിധ്യത്തിൽ ഭാവി മഹത്വത്തിലേക്ക് നയിക്കുന്ന ഒരു ഹ്രസ്വ പ്രവർത്തനമായി കണക്കാക്കുന്നു' എന്ന് റെയ്മണ്ട് ബ്രൗൺ ഈ വാക്യത്തെ പറ്റി പറയുന്നു. പൂർത്തിയായ സ്വർഗ്ഗാരോഹണവും പെന്തിക്കോസ്തിയും ദൈവം ക്രിസ്തുവിൽകൂടി നൽകുന്ന ഏക രക്ഷാപ്രവർത്തനത്തിന്റെ അഭേദ്യമായ ഘടകങ്ങളാണ്. ഈ വലിയ രക്ഷയ്ക്കായി ദൈവത്തെ സ്തുതിക്കാം.

2022 ജൂൺ 5

## പെന്തിക്കോസ്തി ഞായർ

യോഹ 6:5-15

**1. പരിശുദ്ധാത്മാവ് നമ്മുടെ വക്താവ്.**

'പാറകലീത്ത' എന്ന ഗ്രീക്ക് പദം പരിശുദ്ധാത്മാവിനെ പറ്റി വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ ആവർത്തിച്ച് ഉപയോഗിക്കുന്നു. ഈ പദത്തെ 'കാര്യസ്ഥൻ' എന്ന് മലയാള വേദപുസ്തകത്തിൽ ഉപയോഗിക്കുന്നു. ഈ വാക്ക് സങ്കീർണ്ണമായ ഒരു അർത്ഥം കൊണ്ട് നിറഞ്ഞിരിക്കുന്നു: ആത്മാവ് യേശുവിന്റെ ശാരീരിക അഭാവത്തിൽ പകരം നിൽക്കുന്നു, ഒരു അഭിഭാഷകനും സാക്ഷിയുമാണ്, മാത്രമല്ല ശിഷ്യന്മാരെ ആശ്വസിപ്പിക്കുകയും ചെയ്യുന്നു. അഭിഭാഷകനും സാക്ഷിയുമായി നമുക്ക് വേണ്ടിയുള്ള വക്താവാണ്. ഒരു ന്യായാധിപതിയുടെ മുമ്പാകെ കോടതിയിൽ പ്രതിക്കുവേണ്ടി സംസാരിക്കുന്ന ഉയർന്ന സാമൂഹിക നിലയിലുള്ള ഒരു വ്യക്തിയെ ഈ പദം സൂചിപ്പിക്കുന്നു. ഈ വക്താവിൽ ആശ്രയിച്ചു 'യഹോവ എന്റെ ശൈലവും എന്റെ കോട്ടയും എന്റെ രക്ഷകനും എന്റെ ദൈവവും ഞാൻ ശരണമാക്കുന്ന എന്റെ പാറയും എന്റെ പരിചയും എന്റെ രക്ഷയായ കൊമ്പും എന്റെ ഗോപുരവും ആകുന്നു' എന്ന് ഏറ്റുപറയാം (സങ്കീർത്ത. 18:2).

**2. പരിശുദ്ധാത്മാവ് പുതിയ ഉടമ്പടിയുടെ ആത്മാവാണ്.**

പുതിയ യുഗത്തിൽ തന്റെ ആത്മാവിനെ വിശ്വസ്തരുടെമേൽ പകർന്നു നൽകുമെന്ന് ദൈവം പ്രവാചകന്മാരിലൂടെ വാഗ്ദത്തം ചെയ്തിരുന്നു (യോവേൽ 2:28-29). ആത്മാവിന്റെ ഒഴുക്ക് പുതിയ ഉടമ്പടിയുടെ അടയാളമായിരിക്കും (ജെറമിയ 31:31-34). പെന്തക്കോസ്ത് ദിനത്തിൽ, ദൈവം ഈ വാഗ്ദാനങ്ങൾ നിറവേറ്റി, അതിനാൽ ഇപ്പോൾ നമ്മിൽ പരിശുദ്ധാത്മാവു വസിക്കുന്നു. പുതിയ ഉടമ്പടിയോട് വിശ്വസ്തരായിരിക്കാൻ നമ്മെ സഹായിക്കാൻ നമുക്ക് ആത്മാവിനോട് പ്രാർത്ഥിക്കാം.

**3. നമുക്ക് ദൈവത്തെ ആത്മാവിലും സത്യത്തിലും ആരാധിക്കാം.**

യേശു ആ സമരിയാക്കാരിയായ സ്ത്രീയോട് 'സത്യനമസ്കാരികൾ പിതാവിനെ ആത്മാവിലും സത്യത്തിലും നമസ്കരിക്കുന്ന നാഴിക വരുന്നു, ഇപ്പോൾ വന്നുമിരിക്കുന്നു' (4.23) എന്ന് പറഞ്ഞു. ആ നാഴിക ക്രിസ്തുവിന്റെ കുരിശിൽ മഹത്വപ്പെടുത്തുന്ന സമയമാണ്. അവന്റെ മഹത്വവൽക്കരണത്തിലൂടെയാണ് ദൈവം വിശ്വാസികളിലേക്ക് പരിശുദ്ധാത്മാവിനെ അയയ്ക്കുന്നത്. ഓർത്തഡോക്സ് എന്ന വാക്കിന്റെ അർത്ഥം സത്യ ആരാധന എന്നാണ്, അതുകൊണ്ടാണ് സ്തുതി ചൊവ്വാക്കപ്പെട്ടവർ എന്ന് പണ്ട് വിളിച്ചിരുന്നത്. 'സത്യത്തിന്റെ ആത്മാവു വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴിനടത്തും' (16.13). സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കണം. നമുക്ക് ദൈവത്തെ ആത്മാവിലും സത്യത്തിലും ആരാധിക്കാം.



25




## അപ്പോസ്തോല പ്രവർത്തികൾ ആമുഖപഠനം

പുതിയ നിയമത്തിലെ വലിയ ഗ്രന്ഥങ്ങളിലൊന്നായ അപ്പോസ്തോല പ്രവർത്തികൾ സുവിശേഷകനായ വി. ലൂക്കോസ് രചിച്ചതാണെന്നുള്ളത് ഇന്ന് സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടിന്റെ അവസാന ദശകത്തിൽ സൃഷ്ടിക്കപ്പെട്ട ഈ ഗ്രന്ഥം വി. ലൂക്കോസിന്റെ സുവിശേഷത്തിന്റെ  തുടർച്ചയും ഗ്രന്ഥത്തിന്റെ രണ്ടാം വാല്യവുമായി കണക്കാക്കപ്പെടുന്നു. ഒന്നാം വാല്യമായ സുവിശേഷത്തിൽ യേശുവിന്റെ പരസ്യ ശുശ്രൂഷയെപ്പറ്റിയുള്ള വിവരണമാണെങ്കിൽ രണ്ടാം വാല്യത്തിൽ യേശുവിന്റെ സ്വർഗ്ഗാരോഹണം മുതലുള്ള ആദിമസഭാ ചരിത്രമാണ് വിവരിക്കപ്പെട്ടിരിക്കുന്നത്. രണ്ടു പുസ്തകങ്ങളും തമ്മിലുള്ള സാമ്യങ്ങൾ താഴെപ്പറയുന്നവയാണ്·

1) രണ്ടു ഗ്രന്ഥങ്ങളുടെയും ആമുഖം ഒരുപോലെയുള്ളതാണ്; തെയോഫിലോസ് (വാക്കിന്റെ അർത്ഥം ദൈവസ്നേഹിതൻ) എന്ന ഉന്നതനായ ഒരു വ്യക്തിയ്ക്കാണ് ഇവ സമർപ്പിക്കപ്പെട്ടിരിക്കുന്നത്

2) വി. ലൂക്കോസിന്റെ സുവിശേഷം കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിൽ അവസാനിക്കുന്നുവെങ്കിൽ രണ്ടാം വാല്യമായ അപ്പോസ്തോല പ്രവർത്തികൾ കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിന്റെ വിവരണത്തോടെയാണാരംഭിയ്ക്കുന്നത്.

3) രണ്ടു ഗ്രന്ഥങ്ങളിലും പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ, യരുശലേം പട്ടണത്തിന്റെയും ദൈവാലയത്തിന്റെയും പ്രസക്തി, പന്തിരുവരെക്കൂടാതെയുള്ള സഭാനേതാക്കന്മാർ (ലൂക്കോ. 1:10), സ്ത്രീകളുടെ സഭാശുശ്രൂഷ എന്നിങ്ങനെയുള്ള ദൈവശാസ്ത്ര വിഷയങ്ങൾക്ക് ഊന്നൽ നൽകിയിട്ടുണ്ട്

4) രണ്ടു ഗ്രന്ഥങ്ങളിലും യാത്രാവിവരണങ്ങൾക്ക് വളരെ പ്രാധാന്യം നൽകിയിട്ടുണ്ട്; വി. സുവിശേഷം യേശുവിന്റെ യരുശലേമിലേയ്ക്കുള്ള യാത്രാ വിവരണമാണെങ്കിൽ അപ്പോസ്തോല പ്രവർത്തികൾ അപ്പോസ്തോലന്മാരുടെ മിഷനറിയാത്രകളുടെ സംക്ഷിപ്തരൂപമാണ്.

5) രണ്ടിന്റെയും ഗ്രീക്കുഭാഷാ ശൈലി വളരെയധികം സാമ്യമുള്ളതാണ്.

**ഗ്രന്ഥകാരനായ വി. ലൂക്കോസ്**

പ. പൗലോസിന്റെ കൊലോസ്യർക്കുള്ള ലേഖനത്തിൽ പറയുന്ന പ്രകാരം വി. ലൂക്കോസ് ഒരു ഭിഷഗ്വരൻ  (Doctor) ആയിരുന്നു (കൊലോ. 4:14). പണ്ഡിതന്മാരുടെ കണ്ടെത്തലുകളനുസരിച്ച് അദ്ദേഹം ഗ്രീക്കു പട്ടണമായിരുന്ന അന്ത്യോഖ്യയിൽ ജീവിച്ചയാളും ഗ്രീക്കുകാരുടെ ഇടയിൽ നിന്ന് ക്രൈസ്തവ മതത്തിലേക്ക് വന്നയാളുമാണ്. അതുകൊണ്ടുതന്നെ അദ്ദേഹം വിജാതീയരുടെയിടയിലുള്ള സുവിശേഷ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകിയാണ് തന്റെ ഗ്രന്ഥങ്ങൾ ചമച്ചിരിക്കുന്നത്. ഇദ്ദേഹം പ. പൗലോസ് ശ്ലീഹായുടെ ശിഷ്യനും സഹയാത്രികനുമായിരുന്നുവെന്ന് 1 തിമോ. 4.11 ലും ഫിലമോനുള്ള ലേഖനം 24-ാം വാക്യത്തിലും നാം വായിക്കുന്നുണ്ട്. ഇതുകൂടാതെ പ. കന്യകമറിയാമിന്റെ ചിത്രം ആദ്യമെ ആലേഖനം ചെയ്ത ഒരു ചിത്രകാരൻ കൂടിയായിരുന്നു വി. ലൂക്കോസ് എന്നും പുരാതന സഭയിൽ വിശ്വസിക്കപ്പെട്ടിരുന്നു. ഇദ്ദേഹത്തിന്റെ ആഖ്യാന ശൈലിയിലുള്ള ഒരു കലാകാരനെ കണ്ടെത്തുവാൻ അദ്ദേഹത്തിന്റെ സുവിശേഷത്തിൽ മാത്രം നാം വായിക്കുന്ന നല്ല ശമര്യക്കാരന്റെ ഉപമ, മുടിയനായ പുത്രന്റെ ഉപമ, ധനികന്റെയും ലാസറിന്റെയും ഉപമ എന്നിവകൾ മാത്രം പരിശോധിച്ചാൽ മതിയാകും.

**പുസ്തക ഘടന**

അപ്പോസ്തോല പ്രവർത്തികളിലെ 28 അധ്യായങ്ങളെ താഴെപറയുന്ന തരത്തിൽ ക്രമീകരിക്കാം:

(a) ആമുഖം (അപ്പോ. പ്രവ. 1:1-3)

(b) യരുശലേമിൽ നിന്നും യഹൂദ്യയിലും, ശമര്യയിലുമുള്ള ആദിമസഭയുടെ വളർച്ച

(c) അന്ത്യോഖ്യയിൽ നിന്ന് റോമാസാമ്രാജ്യത്തിന്റെ നാലു കോണിലേക്കും വ്യാപിയ്ക്കുന്ന ക്രൈസ്തവ സഭ (അപ്പോ. പ്ര. 12:25-28:31)

ഈ ഗ്രന്ഥത്തിൽ ധാരാളം പ്രസംഗങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ക്രിസ്തുവിന്റെ അപ്പോസ്തലന്മാർ ചെയ്ത അത്ഭുത പ്രവർത്തനങ്ങളുടെ വിവരണങ്ങൾ ഡസൻ കണക്കിന് നാം ഇതിൽ കാണുന്നു. പ. പൗലോസിന്റെ മിഷനറി യാത്രകളുടെ സുദീർഘമായ വിവരണങ്ങൾ മറ്റൊരാകർഷണമാണ്. ആദിമകാലങ്ങളിൽ അപ്പോസ്തോലന്മാരുടെ പ്രവർത്തികൾ എന്ന നിലയിൽ പല ഗ്രന്ഥങ്ങളും ചമയ്ക്കപ്പെട്ടിരുന്നു എങ്കിലും (Acts of Peter, Acts of Thomas, Acts of Paul and Thecla, Acts of Andrew, Acts of John etc.) വി. ലൂക്കോസെഴുതിയ അപ്പോസ്തോല പ്രവർത്തികൾ മാത്രമേ സഭയുടെ കാനോനനുസരിച്ച് പുതിയ നിയമത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളു എന്നതും ശ്രദ്ധേയമാണ്

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# സദൃശ്യവാക്യങ്ങൾ

ഈ പുസ്തകത്തിന്റെ മൂലഭാഷയിലെ തലവാചകത്തിന് 'സമാനപദങ്ങൾ', 'ഉപമകൾ', 'സാദൃശപദങ്ങൾ' എന്നൊക്കെയർത്ഥം നൽകാം. ഈ നാമത്തിനാധാരമായ ക്രിയാപദം അധികാരം നടത്തുക. ഭരിക്കുക, ഉപമകളായി (സംസാരിക്കുക), താരതമ്യം ചെയ്യുക പ്രതിനിധീകരിക്കുക, 'പോലെ'യാകുക എന്നിങ്ങനെ വ്യത്യസ്ത അർത്ഥങ്ങളിൽ പഴയ നിയമത്തിൽ ഉപയോഗിച്ചിട്ടുണ്ട്.

എബ്രായ തിരുവെഴുത്തുകളെ മൂന്നായി തിരിച്ചിട്ടുള്ളതിൽ മൂന്നാം ഭാഗമായ 'എഴുത്തു'കളിലെ (കെത്തുബീം) ഒരു പുസ്തകമാണ് സദൃശ്യവാക്യങ്ങൾ. മറ്റു രണ്ടു ഭാഗങ്ങൾ ന്യായപ്രമാണം (തോറാ), പ്രവാചകന്മാർ (നെബീം) എന്നിവയാണ്. എബ്രായ ജ്ഞാന സാഹിത്യത്തിലെ ഒരു പ്രധാന ഗ്രന്ഥവുമാണിത്.

പുസ്തകം ആരെഴുതി എന്നതിന്, ഇത് ഏക വ്യക്തിയിൽ നിന്നുള്ളതല്ല എന്ന വ്യക്തമായ സൂചന പുസ്തകത്തിന്റെ ശ്രദ്ധാപൂർവ്വമായ വായനയിലൂടെ ബോദ്ധ്യമാകും. ശലോമോന്റെ സദൃശ്യവാക്യം എന്ന തുടക്കത്തിലെ (1.1) പരാമർശം പുസ്തകത്തിന്റെ സ്രോതസ് ശലോമോനെന്ന സൂചനയാണ് നൽകുക. 10.1 ലും ശലോമോന്റെ സദൃശ്യവാക്യങ്ങൾ എന്നു കാണുന്നുണ്ട്. വീണ്ടും ഹിസ്കീയാവിന്റെ ആളുകൾ ശേഖരിച്ച ശലോമോന്റെ സദൃശ്യവാക്യങ്ങൾ എന്ന് 25:1 ൽ വായിക്കുന്നുണ്ട്. ഇതെല്ലാം സൂചിപ്പിക്കുന്നത് ശലോമോനാണ് ഈ പുസ്തകത്തിന്റെ സിംഹഭാഗത്തിന്റെയും എഴുത്തുകാരൻ എന്നാണ്. ശലോമോൻ മൂവായിരം സദൃശ്യവാക്യങ്ങൾ പറഞ്ഞു (1 രാജാ. 4.32) എന്ന ചരിത്രപാരമ്പര്യങ്ങളാകാം ശലോമോനാണിവയുടെ സ്രോതസ്സ് എന്ന പരാമർശത്തിന് അടിസ്ഥാനം.

ജ്ഞാനികളുടെ വചനങ്ങൾ (22:17), ഇവയും ജ്ഞാനിയുടെ വാക്യങ്ങൾ (24.23) എന്നിവ പരാമർശങ്ങൾ വ്യത്യസ്തങ്ങളായ രണ്ടു ശ്രോതസ്സുകളെയാണ് വെളിപ്പെടുത്തുന്നത്. 30-ാം അദ്ധ്യായം യാക്കേയുടെ മകനായ ആഗൂരിന്റെ വചനങ്ങളാണ്. 31.1-9 ഭാഗങ്ങൾ ലെമൂവേൽ രാജാവിന്റെ വചനങ്ങളും. ഇങ്ങനെ വ്യത്യസ്ത സ്രോതസ്സുകളിൽ നിന്നാണ് ഈ പുസ്തകം എന്ന് വ്യക്തമാണ്. 31:10 31 ഭാഗങ്ങൾ ആരുടെ തൂലികയിൽ നിന്നെന്ന് ഒരു സൂചനയും ലഭ്യമല്ല. എന്നാൽ എബ്രായ കാവ്യ രചനയിൽ വ്യുൽപത്തിയിലുള്ള ഒരാൾ എബ്രായ അക്ഷരമാലയിലെ ഓരോ അക്ഷരങ്ങൾ വച്ചു തുടങ്ങുന്ന ശൈലിയിൽ എഴുതിയ മനോഹര കാവ്യമാണിത്. 22:17-24. 34 ഭാഗങ്ങൾക്ക് മിസ്രയിമിലെ ജ്ഞാനകൃതിയായ് അമെനെവോപ്പെയുടെ വിജ്ഞാനം എന്നതിനോടുള്ള സാമ്യം. എബ്രായ ജ്ഞാന സാഹിത്യവും സമീപ ദേശങ്ങളിലെ ജ്ഞാന-സംസ്ക്കാരവുമായുള്ള അന്യോന്യ ബന്ധത്തിന്റെ സൂചനയായിക്കാണാവുന്നതാണ്.

സ്രോതസ്സുകളുടെ വിശകലനം ഇവയെഴുതപ്പെട്ട കാലത്തിന്റെ സൂചനകൂടിയാണ്. ശലോമോന്റെ ഭരണകാലം ക്രി.മു. 962-922 വർഷങ്ങൾ, ഹിസ്ക്കിയാവിന്റേത് ക്രി.മു. 715-686 ആഗൂർ, ലെമൂവേൽ എന്നിവരെക്കുറിച്ച് കൃത്യമായ രേഖകൾ ലഭ്യമല്ല. 'ജ്ഞാനികളുടെ വചനങ്ങൾ' ഏതു ചരിത്ര സാഹചര്യങ്ങളിൽ നിന്നുമാകാം. ശലോമോന്റെ കാലത്തുള്ളവരോ, പഴയനിയമ ഗ്രന്ഥങ്ങളുടെ രചനാകാലഘട്ടത്തിന്റെ അന്തിമ ദശയോ (ക്രി.മു 10-4 നൂറ്റാണ്ടുവരെ) ഈ ജ്ഞാനികളുടെ കാലമായി ഗണിക്കാം. ശലോമോനു മുമ്പ് വാമൊഴിയായി പകർന്നുപോന്ന ജ്ഞാന വചസ്സുകളും ഉണ്ടാകാം. ഇവയെല്ലാം ചേർത്തുവച്ച് പറയാനാകുക ഇങ്ങനെയാണ്. തലമുറയായി കൈമാറിവന്നിരുന്ന ജ്ഞാന വായ്മൊഴികളും, ശലോമോന്റെ ജ്ഞാനവും ഹിസ്കിയാവിന്റെ ആളുകൾ ശേഖരിച്ചവയും, പിൽക്കാലത്ത് ജ്ഞാനികളുടെ വാക്യങ്ങളിലായി ലഭിച്ചവയുമെല്ലാം ചേർത്ത് ക്രി.മു. 4-ാം നൂറ്റാണ്ടോടെ ഇന്നു നമുക്ക് ലഭിച്ചിരിക്കുന്ന ഗ്രന്ഥമായി ക്രോഡീകരിച്ചു.

ഇതൊരു എബ്രായ കാവ്യമാണ്. ജ്ഞാനകൃതിയും അതുകൊണ്ട് എബ്രായ കവിതയുടെ പ്രത്യേകതകൾ-സമാന്തരത്വം, പ്രതീകാത്മകത, ആലങ്കാരിക ഭാഷ, അക്ഷര പ്രാസം മുതലായവ-ഈ പുസ്തകത്തിലും ദൃശ്യമാണ്.

ജീവിതത്തിന്റെ അർത്ഥം തേടുന്ന യുവത്വത്തെയാണ് സദൃശ്യവാക്യങ്ങൾ സംബോധന ചെയ്യുന്നത്. ജീവിതത്തിന്റെ വ്യത്യസ്ത തലങ്ങളേക്കുറിച്ചുള്ള ബോധനങ്ങളാണിതിലുള്ളത്. യഹോവാ ഭക്തിയാണ് ജ്ഞാനത്തിന്റെ ഉറവിടം (1.7) അനുഭവം ജ്ഞാനത്തിന് തെളിവേകും (4.:1-4). യഹോവ ഭക്തിയിൽ ഉറച്ച് വിവേകത്തോടും വിനയത്തോടും ജീവിതത്തെ വിജയകരമാക്കാമെന്ന് സദൃശ്യവാക്യങ്ങൾ പ്രബോധിപ്പിക്കുന്നു.

ആമുഖത്തിനും (1:1-7) ഉപസംഹാരത്തിനും (31:10-31) ഇടയിൽ ഏഴുഭാഗങ്ങളായി ഈ പുസ്തകത്തെ തിരിക്കാനാകും. ഒന്നാം ഭാഗം (1:8 9.18) ശലോമോന്റെ പേരിലുള്ള ഒരു പ്രഭാഷണമാണ്. ഇവിടെ ജ്ഞാനത്തേയും ഭോഷത്വത്തേയും രണ്ടു സ്ത്രീകളായി ചിത്രീകരിക്കുന്നു. ജ്ഞാനത്തെ വ്യക്തിയായി സങ്കല്പിച്ചിട്ടുള്ള ആഖ്യാനത്തേയും അവൾക്ക് ദൈവവുമായുള്ള സഖിത്വത്തേയും മുൻനിർത്തി, ജ്ഞാനത്തെ ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ ത്രിത്വത്തിൽ രണ്ടാമനായ പുത്രനോട്-യേശുക്രിസ്തുവിനോട്-സമനായി അഥവാ പുത്രനാം ദൈവം തന്നെ എന്ന് മനസിലാക്കുന്നുണ്ട് (8:22-35): അവൾ (ജ്ഞാനം) സൃഷ്ടികളിൽ ആദ്യസൃഷ്ടിയാകുന്ന എന്ന പരാമർശവും ശ്രദ്ധിക്കുക.

രണ്ടാം ഭാഗവും ശലോമോന്റെ വചനങ്ങളാണ് (10:1 22.16). പരസ്പര വിരുദ്ധങ്ങളായ രണ്ടാശയങ്ങളെ താരതമ്യം ചെയ്ത്, ശരിയായതും ധാർമ്മികമായതും ഏതെന്ന് ഓർമ്മപ്പെടുത്തുന്ന, എബ്രായ കാവ്യത്തിലെ സമന്തരത്വം ഈ ഭാഗത്ത് വ്യക്തമാകുന്നുണ്ട്. തുടർന്നുള്ള രണ്ടു ഭാഗങ്ങൾ ജ്ഞാനികളുടെ വാക്യങ്ങൾ എന്നാണ് കാണുന്നത് (22:17 24.22; 24.23-24) ഈ ഭാഗത്തിന് ഭാഷയിലും ശൈലിയിലും ഒന്നാം ഭാഗത്തോട് (അ. 1-9) സാമ്യമുണ്ട്. മിസ്രയിമ്യ ജ്ഞാനവുമായുള്ള പൊരുത്തം മുമ്പേ സൂചിപ്പിച്ചതാണല്ലോ.

അഞ്ചാം ഭാഗവും ശലോമോന്റേതുതന്നെ (25:1 29.27) എന്നാൽ ഇവ യഹൂദരാജാവായ ഹിസ്ക്കീയാവിന്റെ ആളുകൾ ശേഖരിച്ചതാണ് എന്നൊരു വിശേഷണം കൂടെ ചേർത്തിരിക്കുന്നു. ആറാം ഭാഗം (30:1-33) അഗൂരിന്റെ വചനങ്ങളും ഏഴാം ഭാഗം (31:1-9) ആവേൽ രാജാവിന് അവന്റെ അമ്മ വിവരിച്ചു കൊടുത്ത വാക്കുകളുമാണ്.

എബ്രായ ജ്ഞാനസാഹിത്യത്തിലെ പ്രധാന പുസ്തകമായ സദൃശ്യവാക്യങ്ങൾ 'യഹോവ ഭക്തി'യിൽ നിലനിന്നുകൊണ്ട് ജ്ഞാനം പ്രാപിച്ച് ഈ ലോക ജീവിതത്തിന്റെ സമസ്ത മേഖലകളിലും ഉത്തമരായിരിപ്പാൻ ആഹ്വാനം ചെയ്യുന്നു. ഈ ലക്ഷ്യത്തിന്റെ പരമകോടിയിലാണ് 'സാമർത്ഥ്യമുള്ള ഭാര്യ'യെക്കുറിക്കുന്ന കാവ്യം, ഈ പുസ്തകത്തിന്റെ ക്രോഡീകർത്താവ് (Editor) ഉപസംഹാരമായി ചേർത്തു വച്ചിരിക്കുന്നത്.



യുടെ സ്വത്തുക്കൾ ഒരു ട്രസ്റ്റാണെന്നും അത് എന്നും ട്രസ്റ്റായി തുടരുമെന്നും, അതിനെ ഭൂരിപക്ഷമനുസരിച്ച് കൈമാറുവാനോ, വിഭജിക്കുവാനോ സാധിക്കില്ല എന്നുമുള്ള 2017 ലെ സുപ്രീം കോടതി വിധിക്ക് കടകവിരുദ്ധമാണ് ഈ കരടുബില്ല്. ഇനി മറ്റ് ഉത്തരവുകൾകൂടി പരിശോധിക്കാം.

**2017 നുശേഷം ഉണ്ടായ ഉത്തരവുകൾ**

2018, 2019 വർഷങ്ങളിൽ പിറവം, കട്ടച്ചിറ, കണ്ടനാട് എന്നീ പള്ളികളെ സംബന്ധിക്കുന്ന കേസുകളിലും, ചില കേസുകളുടെ ഹൈക്കോടതി വിധികളെയും പരാമർശിച്ച് സുപ്രീംകോടതി നൽകിയ ഉത്തരവുകളുടെ രത്നച്ചുരുക്കം താഴെ നൽകുന്നു. എല്ലാകോടതികളും 2017 ലെ കോടതിവിധി അനുസരിച്ച് പ്രവർത്തിക്കണം. കേസുകൾ ഇനിയും വർദ്ധിപ്പിക്കരുത്. 2017 ലെ പ്രാതിനിധ്യ സ്വഭാവമുള്ള കേസിലെ (representative suit) തീർപ്പ് എല്ലാവർക്കും ബാധകമാണ്. സംസ്ഥാന സർക്കാരിനു പോലും കോടതിവിധിക്കെതിരായി ഒന്നും ചെയ്യുവാൻ അവകാശമില്ല, എന്നു തന്നെയുമല്ല, ഈ കോടതിയുടെ വിധി ഉടൻതന്നെ നടപ്പാക്കാനുള്ള ബാദ്ധ്യതയുണ്ട് ഈ കോടതിയുടെ തീർപ്പിനെതിരായി ഹൈക്കോടതി ഉത്തരവിട്ടാൽ അത് നിലനിൽക്കില്ല. സംസ്ഥാനവും ബന്ധപ്പെട്ട എല്ലാ കക്ഷികളും പൂർണ്ണമായും വിധി അംഗീകരിക്കണം. ഈ പ്രശ്നം ഈ കോടതിയുടെ ഉത്തരവിൻ പ്രകാരമല്ലാതെ മറ്റൊരു വിധത്തിലും പരിഹരിക്കുവാൻ ശ്രമിക്കരുത്. ഒരു സമാന്തര ഭരണക്രമവും ഉണ്ടാക്കാൻ സാധിക്കയില്ല. ഇൻഡ്യൻ ഭരണഘടനയുടെ ആർട്ടിക്കിൾ 141 ഉം 144 ഉം അനുസരിച്ച് ഈ കോടതിയുടെ നിയമം എല്ലാ കോടതികൾക്കും ബാധകമാണെന്നും, ഇൻഡ്യയിലെ സിവിൽ, ജുഡീഷ്യൽ അധികാരികളെല്ലാം, സുപ്രീംകോടിവിധി നടപ്പാക്കുന്നതിന് സഹായിക്കണമെന്നും പറഞ്ഞിരിക്കുന്നു. വീണ്ടും ജഡ്ജിമാർ പറയുന്നത്, കോടതിവിധികൊണ്ട് സമാധാനം സ്ഥാപിക്കുവാനാണ് ഞങ്ങൾ ആഗ്രഹിച്ചത് എന്നാൽ അതിനു വിപരീതമായി ചിലകോടതികൾ ഉത്തരവുകൾ നൽകുന്നതിനാൽ നിയമം നടപ്പാകാതെ പോകുന്നു.

ഇവിടെ പരാമർശിച്ച വിധത്തിലുള്ള നിയമ നിർമ്മാണത്തിനുള്ള എല്ലാ സാദ്ധ്യതകളും അടച്ചുകളയുന്നു ഈ ഉത്തരവുകൾ. ശക്തമായ വാക്കുകളിൽ വിഘടിത വിഭാഗത്തിന്റെ ആവശ്യങ്ങളെ എല്ലാം സുപ്രീംകോടതി തള്ളി എന്നതിന് ഇതിൽ കൂടുതൽ തെളിവിന്റെ ആവശ്യമില്ലല്ലോ

**2020 ലെ വിശദീകരണ ഹർജി**

2017 ലെ സുപ്രീംകോടതിവിധിയുടെ ആനുകൂല്യം ലഭിക്കാതിരുന്ന വിഘടിത വിഭാഗം പല വിശദീകരണങ്ങളും ആവശ്യപ്പെട്ടുകൊണ്ട് ഒരു ഹർജിയുമായി സുപ്രീംകോടതിയെ സമീപിച്ചിരുന്നു. അവരുടെ ആവശ്യങ്ങളിൽ പ്രധാനപ്പെട്ടവ താഴെ കൊടുക്കുന്നു

1. വിധി നടത്തിപ്പിനായി ഒരുവിഭാഗം വിശ്വാസികളെ പള്ളിയിൽ നിന്ന് പുറത്താക്കാനാവില്ല.

2. ചർച്ചകളിലൂടെ പ്രശ്നം പരിഹരിക്കുവാൻ ഉത്തരവാകണം

3. അന്ത്യോഖ്യ പാത്രിയർക്കീസിനെയും അദ്ദേഹത്തിന്റെ അധികാരത്തെയും ആർക്കും നിഷേധിക്കാനാവില്ല.

4. അന്ത്യോഖ്യ പാത്രിയർക്കീസിന്റെ അപ്രമാദിത്തം അംഗീകരിക്കുന്നവരും അക്കാരണത്താൽ പള്ളികളിൽ നിന്ന് പുറത്താക്കപ്പെട്ടവരുമായ ലക്ഷക്കണക്കിന് ആളുകളുടെ പരാതി പരിഗണിച്ച് തീരുമാനം ചെയ്യുന്നതിന് കോടതി ഒരു സംവിധാനമൊരുക്കണം.

4. 1934 ലെഭരണഘടനയുടെ ഒറിജിനൽ പ്രതിയിൽ ഇല്ലാത്തകാര്യങ്ങൾ അസാധുവായി പ്രഖ്യാപിക്കണം

5. ഇടവകയെ സംബന്ധിക്കുന്ന എല്ലാകാര്യങ്ങളും-ഭരണം വസ്തുക്കളുടെ ഉടമസ്ഥത മുതലായവ- ഇടവകാംഗങ്ങളുടെ ഒരു റഫറണ്ടം (ഹിതപരിശോധന) നടത്തി തീരുമാനിക്കണം.

കേസു കേട്ട ജഡ്ജിമാർ പറഞ്ഞു ഇത് വ്യക്തമായും ഈ കോടതിയുടെ ഉത്തരവ് ലംഘിക്കുന്നതിനുള്ള പരിശ്രമമാണ്. ഇതുപോലുള്ള ഒരാവശ്യവും അനുവദിക്കാനാവില്ല. (It is clearly an effort for violating the order passed by this Court and no such prayer(s) can be entertained). ജസ്റ്റീസ് കെ. റ്റി. തോമസിന്റെ കരടുബില്ലിന്റെ അടിസ്ഥാനം നിലനിൽക്കില്ല എന്നതിന്റെ തെളിവാണ് ഈ ഉത്തരവുകൾ

**2021 ലെ സുപ്രീംകോടതി ഉത്തരവ്**

ജസ്റ്റീസ് അരുൺ മിശ്ര വിരമിച്ചാൽ തങ്ങളുടെ ആവശ്യങ്ങൾ എല്ലാം നടന്നുകിട്ടും എന്ന മൂഢ സ്വർഗത്തിൽ വസിച്ചവർക്ക് ഏറ്റ തിരിച്ചടിയാണ് 2021 ൽ ജസ്റ്റീസ് ചന്ദ്രചൂഡ്, ജസ്റ്റീസ് എം. ആർ. ഷാ എന്നിവരുടെ വിധി. ഈ കേസിൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ ആവശ്യങ്ങളുടെ പ്രസക്തഭാഗം ഉദ്ധരിക്കട്ടെ.

1. മലങ്കര സഭയിലെ ഓരോ പള്ളികളും ഏതുവിഭാഗത്തിന്റെ നിയന്ത്രണത്തിൻ കീഴിലായിരിക്കണമെന്നു നിശ്ചയിക്കുവാൻ, വിരമിച്ച ഹൈക്കോടതി ജഡ്ജിമാരുടെ ഒരു സ്വതന്ത്ര ട്രിബ്യൂണൽ രൂപീകരിക്കുക.

2. ഓരോ പള്ളിയുടെയും നിയന്ത്രണം ഭൂരിപക്ഷമുള്ള കക്ഷിക്ക് വിട്ടുകൊടുത്തുകൊണ്ടോ, സമമായി പള്ളികളും സ്വത്തുക്കളും വിഭജിച്ചുകൊണ്ടോ പ്രസ്തുത ട്രിബ്യൂണലിന്റെ തീരുമാനങ്ങൾ നടപ്പാക്കുവാൻ നിർദ്ദേശം നൽകുക.

3. പാത്രിയർക്കീസ് വിഭാഗത്തിലെ അംഗങ്ങളുടെ പള്ളികൾ സംരക്ഷിക്കുന്നതിന് ആവശ്യമായ നിയമ നിർമ്മാണം നടത്തുവാൻ കേരള സർക്കാരിന് നിർദ്ദേശം നൽകുക.

4. ഈ തർക്കവിഷയം സംബന്ധിച്ച് കോടതികളിൽ നിന്നും മുമ്പ് ഉണ്ടായിട്ടുള്ള എല്ലാ വിധികളും ജനങ്ങളുടെ വിശ്വാസത്തിന് എതിരായി പ്രാവർത്തികമാക്കാനാവില്ല എന്നു പ്രഖ്യാപിക്കുക

ഇൻഡ്യൻ ഭരണഘടനയുടെ 32-ാം വകുപ്പ് അടിസ്ഥാനപ്പെടുത്തി നൽകിയിരിക്കുന്ന ഈ പെറ്റീഷനിലെ ആവശ്യങ്ങൾ കോടതി നടപടികളോടുള്ള സമ്പൂർണ്ണ ആക്ഷേപമാണ് (a complete abuse of the process) എന്ന് ജഡ്ജിമാർ വിധിയെഴുതി. ഇൻഡ്യൻ ഭരണഘടന അനുസരിച്ച് ഇത്തരത്തിൽ ഒരു നിയമ നിർമ്മാണത്തിന് കേരള സർക്കാരിന് നിർദ്ദേശം നൽകുവാനോ, ഒരു ട്രിബ്യൂണൽ രൂപീകരിക്കുവാനോ സാധിക്കയില്ല. പാത്രിയർക്കീസ് വിഭാഗം ഇന്ന് കൊട്ടിഘോഷിക്കുന്നതും, പുതിയ കരടുബില്ലിൽ ഉൾപ്പെടുത്തിയിട്ടുവയുമായ എല്ലാക്കാര്യങ്ങളും, സുപ്രീംകോടതി നിഷ്ക്കരുണം തള്ളിക്കളഞ്ഞവയാണ്. ഓരോ കേസിലൂടെയും അവർ സ്വയം പരാജയം ഏറ്റുവാങ്ങുകയായിരുന്നു.

**ഓർത്തഡോക്സ് സഭ എന്തുകൊണ്ട് ബില്ലിനെ എതിർക്കുന്നു**

ജസ്റ്റീസ് കെ. റ്റി. തോമസ് അദ്ധ്യക്ഷനായുള്ള നിയമ പരിഷ്ക്കരണ കമ്മീഷൻ രൂപീകരിച്ചിട്ടുള്ള മലങ്കര ചർച്ച് ബിൽ മേൽപ്പറഞ്ഞ ഉത്തരവുകളുടെ നഗ്നമായ ലംഘനമാണ്. 1958 ലെ ഭരണഘടനാ ബഞ്ചിന്റെ വിധി മുതൽ 2021 വരെയുള്ള നിരവധി ഉത്തരവുകളെ അസാധുവാക്കാനുള്ള പരിശ്രമമാണ് ഈ ബില്ലിലൂടെ നടക്കുന്നത്. നിയമപരമായ തീർപ്പുകൽപ്പിക്കപ്പെട്ടു കഴിഞ്ഞ ഒരു പ്രശ്നത്തെ വീണ്ടും പുനരുദ്ധരിക്കുന്നതിനുള്ള ആസൂത്രിത ശ്രമമാണ് നടക്കുന്നത്. ഒരു സിവിൽ തർക്കത്തിന്റെ അന്തിമ വിധി വന്നുകഴിഞ്ഞ് ഇപ്രകാരം ചെയ്യുന്നതിന് നിയമ സാധുതയില്ല. ഒരു സംസ്ഥാന സർക്കാരിന് നിയമം നിർമ്മിക്കുവാനുള്ള അധികാരമുണ്ട് എന്നതിനെ ആരും അംഗീകരിക്കും. എന്നാൽ അത് ഇൻഡ്യൻ ഭരണഘടനയുടെ നാലതിരുകൾക്കുള്ളിൽ നിന്നുകൊണ്ടു വേണം. ഭരണഘടനാപരമായി രാജ്യത്തെ നിയമമായിത്തീർന്ന സുപ്രീംകോടതിവിധിയെ മറികടക്കുവാൻ മറ്റൊരു നിയമം ഉണ്ടാക്കുക എന്നത് അപലപനീയമാണ്. ജുഡീഷ്യറിയുടെ അധികാരത്തിൽ കൈകടത്തുവാൻ സർക്കാരിന് അവകാ

ശമില്ല. ക്രമസമാധാനം തകരുന്നു എന്ന കാരണം പറഞ്ഞ് പുതിയ നിയമങ്ങൾ നിർമ്മിക്കാൻ ശ്രമിച്ചാൽ എല്ലാദിവസവും പുതിയ നിയമങ്ങൾ ഉണ്ടാക്കേണ്ടി വരുമല്ലോ.

കേരളത്തിലെ വിവിധ ക്രിസ്തീയ സഭകളിൽ നിന്ന് ഒരു സഭയെമാത്രം തിരഞ്ഞെടുത്ത് അതിൽ രണ്ടു വിഭാഗങ്ങളുണ്ട് എന്ന ഊഹം അടിസ്ഥാനമാക്കി ശുപാർശ ചെയ്യുന്ന ഈ നിയമം, കേരളത്തിലെ ഇതര ക്രിസ്തീയ സമൂഹങ്ങളിൽ നടപ്പാക്കുവാൻ കേരള സർക്കാരിന് ആർജ്ജവമുണ്ടോ? കേസുകളിൽ നിരന്തരമായി തോറ്റു തുന്നം പാടി നിൽക്കുന്ന ഒരു വിഭാഗത്തിന് നിയമപരമായി നിലനിൽപ്പുണ്ടാക്കിക്കൊടുത്ത് സഹായിക്കുവാനുള്ള ഒരു മുൻ സുപ്രീംകോടതി ജഡ്ജിയുടെ വ്യഗ്രതയുടെ കാരണം മനസിലാകുന്നില്ല.

ഇത് മലങ്കര സഭയെ മാത്രം ബാധിക്കുന്ന ബില്ലായിരിക്കെ കേരളത്തിലെ പൊതുസമൂഹത്തോട് ബില്ലിനെക്കുറിച്ച് അഭിപ്രായം ആരാഞ്ഞത് എന്തിനാണ്? മറ്റു സമുദായങ്ങളിലും, സഭകളിലും ഉള്ളവരിൽ എത്രപേർക്കാണ് മലങ്കരസഭാ തർക്കത്തിന്റെ വിശദാംശങ്ങൾ അറിവുള്ളത്? അഭിപ്രായം ആരായുന്ന പ്രക്രിയ പ്രായോഗികമായി നടന്നത് അപഹാസ്യമായ വിധത്തിലാണ്. വിഘടിത വിഭാഗം നാൽക്കവലകളിലും ജനത്തിരക്കുള്ള സ്ഥലങ്ങളിലും പോയിരുന്ന്, 'ഞങ്ങളുടെ ആരാധനാലയങ്ങൾ നഷ്ടപ്പെടാതിരിക്കുന്നതിനുവേണ്ടി ഈ കടലാസിൽ ഒരു ഒപ്പിട്ടുതരുമോ' എന്നു യാചിച്ച്, കാര്യങ്ങളുടെ ഗൗരവം മനസിലാക്കാത്ത ലക്ഷങ്ങളെക്കൊണ്ട് ഒപ്പിടുവിച്ച് പാവം പൊതുജനത്തെയും നിയമവകുപ്പിനെയും പരിഹസിക്കുകയായിരുന്നില്ലേ? ഇത്തരത്തിലുള്ള പൊതുജനാഭിപ്രായത്തിന് എന്താണ് വിലയുള്ളത്? അഭിപ്രായം പറയുന്നവരെ കൃത്യമായി തിരിച്ചറിയുവാൻ യാതൊരു സംവിധാനവും ഏർപ്പെടുത്താതെ നടത്തിയ 'അഭിപ്രായ വോട്ടെടുപ്പ്' ഒരു തമാശയായി തള്ളിക്കളയാനേ കഴിയൂ.

സുപ്രീംകോടതി വിധിയെ മാനിക്കാതെ പ്രാദേശിക സർക്കാരുകൾ നിയമനിർമ്മാണം നടത്തിയ പലസന്ദർഭങ്ങളിലും കോടതി തന്നെ ഇടപെട്ട് അത്തരം നിയമങ്ങൾ റദ്ദാക്കിയ പല ഉദാഹരണങ്ങളും ഉണ്ടല്ലോ. അതിനാൽ ഈ കരട് ബില്ല് നിയമമായാൽ പോലും അതിന് നിലനിൽപ്പുണ്ടാവുകയില്ല. അക്രമാസക്തരായ ഒരുകൂട്ടം ആളുകൾക്ക് ഇതിന്റെ പേരിൽ ബലമായി പള്ളികൾ കൈയേറാനും അതിന്റെ ഫലമായി പുതിയ സംഘർഷങ്ങളും കേസുകളും സൃഷ്ടിക്കാനും മാത്രമേ ഈ പ്രക്രിയ ഉതകുകയുള്ളൂ. ○

ഫാ. റ്റി. ജി. സഖറിയ

(മാനേജർ മലങ്കരസഭ)



# പ്രദക്ഷിണം: അർത്ഥവും വ്യാഖ്യാനവും

**25**

**ആരാധനാ പഠനം**

ഫാ ഡോ വർഗ്ഗീസ്
പി വർഗ്ഗീസ് പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

എല്ലാ മതങ്ങളുടെയും ആരാധനയിൽ പ്രദക്ഷിണത്തിന് അഥവാ ഘോഷയാത്രയ്ക്ക് പ്രഥമ സ്ഥാനം ഉണ്ട്. അവ ആരാധനയ്ക്കും ആഘോഷങ്ങൾക്കും മോടി കൂട്ടുകയും അവയെ ആകർഷണീയവും ഭക്തി നിർഭരവും ആക്കിത്തീർക്കുകയും ചെയ്യുന്നു നമ്മുടെ ആചാരാനുഷ്ഠാനങ്ങളുടെ ഭാഗമായി മൂന്ന് രീതിയിലുള്ള പ്രദക്ഷിണങ്ങളാണുള്ളത്.

**1. വി. കുർബ്ബാനയിലെ പ്രദക്ഷിണം**

വി. കുർബ്ബാനയിൽ പ്രധാനമായും നാല് പ്രദക്ഷിണങ്ങളാണുള്ളത്

വി. കുർബ്ബാനയുടെ പ്രാരംഭത്തിൽ പുരോഹിതൻ ബലിപീഠം ചുറ്റി ജനത്തിനുനേരെ ധൂപമർപ്പിക്കുന്നത്. വി. ഏവൻഗേലിയോൻ വായിക്കുവാൻ ആഘോഷപൂർവ്വം കൊണ്ടുവരുന്നത്. ധൂപകലശം വാഴ്ത്തിയതിനു ശേഷം പട്ടക്കാരൻ ആഘോഷപൂർവ്വം ജനത്തിനുനേരെ വീശുന്നത് വി. കുർബ്ബാനയുടെ അവസാന ഭാഗത്ത് പട്ടക്കാരൻ വി. കുർബ്ബാനയുമായി പടിഞ്ഞാറോട്ട് ആഘോഷപൂർവ്വം വരുന്നത് ഈ പ്രദക്ഷിണങ്ങളിലൊക്കെയും ധൂപകലശം, മെഴുകുതിരികൾ, മറുവഹ്സകൾ, കൈമണി എന്നിവ ഉപയോഗിക്കുന്നു.

**2. ദേവാലയത്തിനു ചുറ്റുമുള്ള പ്രദക്ഷിണം.**

സ്ലീബാ, മെഴുകുതിരി, ധൂപകലശം, മറുവഹ്സകൾ, കൈമണി, ഏവൻഗേലിയോൻ എന്നിവ വഹിച്ചുകൊണ്ട് പുരോഹിതന്മാരും ശുശ്രൂഷകരും മദ്ബഹായിൽ നിന്ന് പുറപ്പെട്ട് ജനങ്ങളുമൊത്ത് പള്ളിക്ക് വെളിയിലൂടെ പ്രദക്ഷിണങ്ങൾ നടത്താറുണ്ട്.

ജനന പെരുന്നാളിൽ (തീ ജ്വാലയെ ലക്ഷ്യമാക്കി)

ദനഹാ പെരുന്നാളിൽ (വാഴ്ത്തുവാനുള്ള വെള്ളവുമായി)

ഓശാനാ പെരുന്നാളിൽ (കുരുത്തോലയുമായി)

ദുഃഖവെള്ളിയാഴ്ച (സ്ലീബായുമായി)

പാതി ബുധൻ, ഉയിർപ്പ്, സ്വർഗ്ഗാരോഹണം

ആദിയായ ദിനങ്ങളിലും പ്രദക്ഷിണം ദേവാലയത്തിന് ചുറ്റും നടത്തിവരുന്നു

**3. ദേശം ചുറ്റിയുള്ള പ്രദക്ഷിണം**

ദേവാലയത്തിൽ നിന്ന് പുറപ്പെട്ട് ഇടവകാതിർത്തിയിലെങ്ങും വിശ്വാസികൾ പ്രദക്ഷിണമായി പോകുന്ന പതിവുണ്ട്. ദേവാലയത്തിലെ പ്രധാന പെരുന്നാളിനോട് അനുബന്ധിച്ചാണ് സാധാരണയായി ഇപ്രകാരം പ്രദക്ഷിണം നടത്തുന്നത്. ചില പ്രത്യേക സന്ദർഭങ്ങളിലും, ദേശത്ത് വസന്തയും മറ്റും ഉണ്ടാകുമ്പോഴും പ്രദക്ഷിണം നടത്താറുണ്ട്. പ്രദക്ഷിണത്തിൽ ഏറ്റവും മുന്നിൽ കുരിശ് പിടിച്ച് തുടർന്ന് മുത്തുക്കുട, കൊടി ആദിയായവ വഹിച്ചുകൊണ്ട് വിശ്വാസികൾ പ്രദക്ഷിണത്തിന്റെ ഭാഗമാകുന്നു. പ്രദക്ഷിണത്തിന്റെ ഒടുവിലായി മേക്കട്ടിക്കുള്ളിൽ (നടപ്പന്തൽ) സ്ലീബാ പിടിച്ച് നിൽക്കുന്ന പുരോഹിതനോടൊപ്പം ധൂപക്കുറ്റി ഏവൻഗേലിയോൻ, മെഴുകുതിരികൾ, മറുവഹ്സകൾ, കൈമണി എന്നിവയുമായി ശുശ്രൂഷകരും പങ്കു ചേരുന്നു.

വി. മദ്ബഹായിൽ ആരാധനയ്ക്കുപയോഗിക്കുന്ന എല്ലാ ഉപകരണങ്ങളുമായി പുരോഹിതനും ശുശ്രൂഷകരും പ്രദക്ഷിണത്തിനായി അണിചേരുമ്പോൾ വി. മദ്ബഹാ തന്നെ പ്രദക്ഷിണത്തോടൊപ്പം എഴുന്നള്ളുകയാണ് ചെയ്യുന്നത്. പ്രദക്ഷിണത്തിനുപയോഗിക്കുന്ന ഓരോ വി. ഉപകരണങ്ങളുടെയും കൗദാശികമായ വ്യാഖ്യാനം ചുവടെ ചേർക്കുന്നു.

**സ്ലീബാ:** രക്ഷയുടെ ആയുധമാണ് സ്ലീബാ

**കൊടി:** വിജയത്തിന്റെ ചിഹ്നമാണ് കൊടി. ശിരഛേദന ചെയ്യപ്പെട്ട വി. യോഹന്നാൻ മാംദാനയുടെയും കർത്താവിനെ പ്രതി രക്ത സാക്ഷികളായിത്തീർന്ന സഹദേന്മാരുടേയും പ്രതീകമാണ്.

**മുത്തുക്കുട:** വിവിധ വർണങ്ങളിലുള്ള മുത്തുക്കുടകൾ രാജകീയ എഴുന്നള്ളത്തിന്റെ ശോഭ വർദ്ധിപ്പിക്കുന്നു.

**വി. ഏവൻഗേലിയോൻ:** രക്ഷയുടെ ദൂതാണ് ഏവൻഗേലിയോൻ. ഈ സന്ദേശം ലോകത്തോട് അറിയിക്കുന്നതിനെ കുറിക്കുന്നു.

**മെഴുകുതിരികൾ:** ലോകത്തിന്റെ വെളിച്ചമായ ക്രിസ്തുവിന്റെ സാന്നിധ്യത്തെ സൂചിപ്പിക്കുന്നു ഇരുൾ നിറഞ്ഞിടത്ത് നാം പ്രകാശമുള്ളവരായി മാറണം എന്ന ആശയവും ഇതിലുണ്ട്.

**മറുവഹ്സകൾ:** മാലാഖമാർ ദൈവ സിംഹാസനത്തിനു ചുറ്റും പറക്കുന്നതിന്റെ സൂചനയായിട്ടാണ് മറുവഹ്സകൾ കിലുക്കുന്നത് (യെശ. 6:1-4).

ക്രിസ്തീയ ആചാരങ്ങളോടും അനുഷ്ഠാനങ്ങളോടും ദേശീയ സംസ്ക്കാരം അലിഞ്ഞു ചേർന്നിരുന്നതിനാൽ വർണ്ണപ്പകിട്ടാർന്ന പള്ളി ഉപകരണങ്ങളും, വാദ്യമേളങ്ങളും പ്രദക്ഷിണത്തിനു മാറ്റു കൂട്ടുവാൻ ഉപയോഗിക്കുന്നു. യുദ്ധം ജയിച്ചുവരുന്ന സൈന്യ നിരയുടെ ജൈത്രയാത്രയുടെ പ്രതീതി ഇവയുടെ സംഗമത്തിലുളവാകുന്നു.

# പ്രാർത്ഥനാ മനുഷ്യൻ

ഫാ. ബോബി പീറ്റർ, മലബാർ



ജീവിതത്തിൽ ഏറ്റവും അനുഗ്രഹീതമായ നാളുകൾ ഏതായിരുന്നു എന്ന് ചോദിച്ചാൽ എനിക്ക് ഒരു നിമിഷം പോലും ആലോചിക്കാതെ പറയാൻ സാധിക്കും അത് മലങ്കരയുടെ താപസ ശ്രേഷ്ഠനായ ഏഴാം കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമാ ദിദിമോസ് ബാവയോടൊപ്പം സെക്രട്ടറിയായി കഴിഞ്ഞ രണ്ടര വർഷങ്ങൾ ആയിരുന്നു എന്ന്. പരിശുദ്ധ പിതാവ് നിയുക്ത കാതോലിക്ക ആയിരുന്ന കാലത്തും, സഭയുടെ കാതോലിക്ക ആയി ചുമതല ഏറ്റെടുത്ത സുവർണ്ണ കാലഘട്ടത്തിലും, ഒപ്പം നിൽക്കുവാൻ സാധിച്ചത് വലിയ ദൈവീക കൃപ തന്നെയാണ് സഭയുടെ പൗരോഹിത്യ സ്ഥാനത്തേക്ക് വരാൻ ആഗ്രഹിക്കുന്ന എല്ലാവരെയും പോലെ മാതൃകയാക്കുവാനും, ആരാധനയോടെ നോക്കി കാണാനും ആഗ്രഹിച്ച ആ മഹാനുഭാവനെ ഏറെ അടുത്തറിയാനും ശുശ്രൂഷിക്കാനും, പാദപീഠത്തിൽ ഇരുന്ന് ജീവിത സന്ദേശങ്ങൾ നേരിട്ട് കേട്ട് അറിയുവാനും സാധിച്ചത് ഇപ്പോഴും മനസ്സ് കുളിർപ്പിക്കുന്ന ഓർമ്മ തന്നെയാണ്.

പൊതുവേ ഗൗരവക്കാരനും കാർക്കശ്യകാരനുമായി എല്ലാവരും കരുതിയിരുന്ന ആ പിതാവിനോട് കൂടെ നിന്നപ്പോഴാണ് ആ മനസ്സിന്റെ നൈർമല്യവും സ്നേഹവും കരുതലും കലയും ഫലിത പ്രിയവും ഒക്കെ മനസ്സിലായത്. പെരുന്നാളുകൾക്ക് പോകുമ്പോൾ പക്ക മേളവും തായമ്പകയും ഒക്കെ ഒരു കൊച്ചുകുട്ടിയുടെ കൗതുകത്തോടെ നോക്കി ആസ്വദിച്ച് മേളം കഴിയുന്ന ഉടൻ മേളത്തിന്റെ പ്രധാനിയെ വിളിച്ച് സമ്മാനം കൊടുത്തു അനുഗ്രഹിക്കും.



### പ്രാർത്ഥനാ മനുഷ്യൻ

ജീവിതത്തിൽ ഏറ്റവും പ്രിയപ്പെട്ടത് എന്ത് ആണെന്ന് ആരെങ്കിലും അദ്ദേഹത്തോട് ചോദിച്ചതായി ഓർമ്മയില്ല. പക്ഷേ എനിക്കറിയാം അങ്ങനെ ഒരു ചോദ്യം ഉണ്ടായാൽ ദിദിമോസ് ബാവ പറയുന്ന ഉത്തരം *പ്രാർത്ഥന* എന്നാണെന്ന് അത്രയേറെ പ്രാർത്ഥനയെ അദ്ദേഹം സ്നേഹിച്ചിരുന്നു. യാമപ്രാർത്ഥനകളും രഹസ്യ പ്രാർത്ഥനകളും ഇത്രയേറെ നി ഷ്ഠയോടെ നടത്തിയ ഒരു പിതാവ് ഈ നൂറ്റാണ്ടിൽ ഉണ്ടായിട്ടുണ്ടോ എന്ന് സംശയമാണ്. രാത്രി നമസ്കാരത്തിന്റെ വരെ പാമ്പാക്കുട ക്രമത്തിലെ രഹസ്യ പ്രാർത്ഥനകളെല്ലാം ചൊല്ലി കുമ്പിട്ട ശേഷം മാതാവിനോടുള്ള മധ്യസ്ഥ പ്രാർത്ഥനയും നടത്തിയിട്ടേ അദ്ദേഹം ഉറങ്ങുമായിരുന്നുള്ളൂ. രാത്രി സൂത്താറ കഴിഞ്ഞാൽ വിശുദ്ധ കുർബാന കഴിഞ്ഞേ സംസാരിക്കുമായിരുന്നുള്ളൂ. വിശുദ്ധ കുർബാന തീരുന്ന സമയത്തെക്കുറിച്ച് ആരെങ്കിലും ചോദിക്കുന്നത് അദ്ദേഹത്തിന് ഇഷ്ടമല്ലായിരുന്നു. അല്പം മുഖം കറുപ്പിച്ച് *തീരുമ്പോൾ തീരും* എന്ന് മറുപടി പലരോടും പറയുന്നത് ഞാൻ നേരിട്ട് കേട്ടിട്ടുണ്ട്. ആരാധനയിൽ യാതൊരു കോംപ്രമൈസിനും അദ്ദേഹം ഒരിക്കലും തയ്യാറായിരുന്നില്ല. വിശുദ്ധ കുർബാന ചൊല്ലുന്ന പള്ളിയിൽ സന്ധ്യാനമസ്കാരത്തിന് പോകണം എന്ന് നിർബന്ധം ആയിരുന്നു. പരിശുദ്ധ സഭയുടെ പ്രധാന ചുമതല ഏറ്റെടുത്ത ശേഷം ചില ഔദ്യോഗിക കാരണങ്ങളാൽ അതിന് കഴിയാതെ വന്നപ്പോൾ വേദനയോടെ അദ്ദേഹം പറയുമായിരുന്നു 'എനിക്ക് അങ്ങനെ ചെയ്തേ ശീലമുള്ളൂ, ശെമ്മാശ്ശൻ അച്ചനായി കഴിയുമ്പോഴും അങ്ങനേ ചെയ്യാവൂ 'എന്ന്.

മലബാറിൽ നിന്നുള്ള ദൂരയാത്രകൾ കഴിഞ്ഞ് ക്ഷീണിച്ച് അവശനായി ചിലപ്പോൾ ദേവലോകത്തോ പത്തനാപുരത്തോ ചെന്ന് ഒന്ന് മയങ്ങിയാൽ എഴുന്നേൽപ്പിക്കുന്നത് വളരെ ബുദ്ധിമുട്ടായിരുന്നു. ഭക്ഷണം കഴിക്കാനും ഗുളിക കഴിക്കാനും ആയി വിളിച്ചുണർത്താൻ ശ്രമിച്ചാൽ 'ശെമ്മാശാ, എന്റെ പ്രായം രോഗം യാത്രാക്ഷീണം ഒന്നും ശെമ്മാശനു അറിയില്ലേ 'എന്ന് ചോ ദിച്ച് ശാസിക്കുമായിരുന്നു. എന്നാൽ കൂടെ നടന്ന് അദ്ദേഹത്തിന്റെ സ്വഭാവം നന്നായി അറിയാവുന്ന ഞങ്ങൾ സെക്രട്ടറിമാർ സ്ഥിരമായി അപ്പോൾ ചെയ്യുന്ന ഒരു കാര്യം ഉണ്ടായിരുന്നു 'തിരുമേനി, യാമപ്രാർത്ഥനയ്ക്ക് സമയമായി എന്ന ഓർമ്മപ്പെടുത്തൽ'. ഈ ഒരു ഒറ്റ വാക്ക് മാത്രം മതിയായിരുന്നു എത്ര ക്ഷീണിതൻ ആയാലും അദ്ദേഹത്തിന് ചാടി എഴുന്നേല്ക്കാൻ. പ്രാർത്ഥന എന്നത് അദ്ദേഹത്തിന് കടമയോ നിർബന്ധമോ ആയിരുന്നില്ല ദൈവത്തോടുള്ള പ്രേമം തന്നെയായിരുന്നു. അതുകൊണ്ടാണല്ലോ തൊണ്ണൂറാം വയസ്സിലും മുട്ടുമടക്കി കുമ്പിട്ട് യാമ പ്രാർത്ഥനകൾ നടത്തണമെന്ന വാശി.

### മികച്ച ഭരണനൈപുണ്യം

മലങ്കര സഭയുടെ പ്രധാന അധ്യക്ഷനായി ചുമതലയേറ്റെടുത്ത പരിശുദ്ധ പിതാവിന്റെ ആരോഗ്യമുള്ള കാലഘട്ടം, സഭയുടെ സുവർണ്ണകാലഘട്ടം ആയിട്ടാണ് വിശേഷിപ്പിക്കപ്പെടുന്നത്. തെറ്റായ കാര്യങ്ങളോട് അത്രെ ഉന്നതനായിരുന്നാലും മുഖംനോക്കാതെ കാർക്കശ്യക്കാരനാകുമായിരുന്നു അദ്ദേഹം. സഭയുടെ ചില പ്രശ്നങ്ങളിൽ വളരെ പ്രകോപനപരമായി വരുന്നവരെ അനുനയത്തിൽ കാര്യം കേൾക്കുവാനും നയപരമായി അവരെ ഉപദേശിക്കാനും ഉള്ള അദ്ദേഹത്തിന്റെ കഴിവ് അത്ഭുതകരമായിരുന്നു. ചില സന്ദർഭങ്ങളിൽ ചിലർ ആക്രോശവുമായിട്ടായിരിക്കും വരുന്നത്. അങ്ങനെയുള്ളവരുടെ മുമ്പിൽ ആദ്യമേ പൊട്ടിത്തെറിച്ച് ദേഷ്യത്തോടെ സഗൗരവം നേരിട്ടിട്ടുള്ളതും കണ്ടിട്ടുണ്ട്. അനുനയം കൊണ്ട് ചിലരുടെ അടുക്കൽ കാര്യം ശരിയാവില്ല എന്ന് പൂർണ ബോധത്തോടെ ആയിരുന്നു അത്. ബാവായുടെ ദേഷ്യപ്പെടുന്ന മുഖം കാണുമ്പോൾ പ്രശ്നങ്ങളുമായി വരുന്നവർ പൊടുന്നനവേ ശാന്തരാകുന്നതും, ആ ശാന്തതയിൽ സൗമനസ്യത്തോടെ അവരുടെ പരാതികൾ കേട്ടറിഞ്ഞ ന്യായമായ തീർപ്പ് കൽപ്പിക്കുന്നതും നോക്കി നിന്നിട്ടുണ്ട്

2006 ഒക്ടോബറിൽ നിയുക്ത കാതോലിക്ക തെരഞ്ഞെടുപ്പിനായി അസോസിയേഷൻ ഡേറ്റ് ഡിക്ലയർ ചെയ്തു കഴിഞ്ഞ ഉടനെ, കോട്ടയം മുനിസിപ്പൽ കോടതിയിൽ പിലർ സ്റ്റേ ഓർഡറിനായി ഹർജി കൊടുത്തു. അന്ന് ഞങ്ങൾ കോഴിക്കോട് അരമനയിൽ ആയിരുന്നു. സഭയുടെ നിയമ ഉപദേഷ്ടാവ് അഡ്വക്കേറ്റ് കെ എ ജോർജ് ഉൾപ്പെടെ ബാവയോട് സ്റ്റേ ഓർഡർ ഉണ്ടാകാൻ സാധ്യത ഉള്ളതിനാൽ തൽക്കാലം കോട്ടയത്തേക്ക് വരണ്ട, കോഴിക്കോട് അരമനയിലേക്കും ഓർഡർ വരാൻ സാധ്യത ഉള്ളതിനാൽ അവിടെ നിന്നും തൽക്കാലം മാറി നിൽക്കണം

എന്ന് ആവശ്യപ്പെട്ടു. 'ഒരു കുഴപ്പവും വരികയില്ല ശെമ്മാശാ, ദൈവത്തിന്റെ സഭയെ ദൈവം കാത്തുകൊള്ളും' എന്ന് പറഞ്ഞ് കോട്ടയത്തേക്ക് തന്നെ മുൻകൂട്ടി തീരുമാനിച്ച പ്രോഗ്രാമിന് ആയി അദ്ദേഹം പോകാൻ തയ്യാറായി. എന്നാൽ എനിക്ക് പേടിയായിരുന്നു. കാരണം തിരിച്ച് ദേവലോകത്തേക്ക് ചെന്നാൽ, അഥവാ എന്തെങ്കിലും പ്രശ്നമുണ്ടായാൽ, എല്ലാവരും സെക്രട്ടറിയായ എന്നെയും കുറ്റപ്പെടുത്തും. നല്ല ഉദ്ദേശ്യത്തിന് ആയതുകൊണ്ട് മാത്രം ആദ്യമായി പരിശുദ്ധ ബാവായുടെ മുമ്പിൽ ഒരു കള്ളം പറഞ്ഞു. വയനാട് മേപ്പാടി കോൺവെന്റ് സ്കൂളിന്റെ കെട്ടിട നിർമ്മാണം നടക്കുന്നതിൽ, നിർമ്മാണത്തെക്കുറിച്ച് അത്യാവശ്യമായി ബാവാ തിരുമേനിയുടെ അഭിപ്രായം അറിയാൻ കോൺവെന്റ് സിസ്റ്റേഴ്സ് ആവശ്യപ്പെട്ടതിനാൽ അങ്ങോട്ട് പോയതിനു ശേഷം കോട്ടയത്തേക്ക് പോകാമെന്ന്. പത്തനാപുരത്തെയും അതിലെ സ്ഥാപനങ്ങളെയും അത്രയേറെ സ്നേഹിക്കുന്ന തിരുമേനി തന്നെയാണ് കെട്ടിട നിർമ്മാണത്തിന് ആവശ്യമായ സാമ്പത്തിക സഹായവും ചെയ്യുന്നത് എന്നതിനാൽ അങ്ങോട്ട് പോകാൻ തയ്യാറായി. പക്ഷേ അത്ഭുതമെന്നു പറയട്ടെ അന്ന് വൈകുന്നേരം കോട്ടയം മുനിസിപ്പൽ കോടതിയിൽ കൊടുത്ത സ്റ്റേ ഹർജി തള്ളി ഉത്തരവ് ഉണ്ടായി  എന്ന സന്തോഷവാർത്തയാണ് ഞങ്ങളെ തേടിയെത്തിയത്. ഇക്കാര്യം ബാവയോട് പറഞ്ഞപ്പോൾ തിരുമേനി വലിയ വികാരം ഒന്നും കാണിക്കാതെപറഞ്ഞു: 'ഞാൻ അപ്പോഴേ പറഞ്ഞില്ലേ ശെമ്മാശ, ഒരു ദോഷവും സഭയ്ക്ക് സംഭവിക്കില്ല എന്ന്, സഭയുടെ കാര്യത്തിൽ അതിന്റെ ഉടമയ്ക്ക് അറിയാം എന്തുവേണമെന്ന്'

### ഉപസംഹാരം

പരിശുദ്ധ ബാവായുടെ പ്രസംഗങ്ങളിൽ ആവർത്തിച്ചു പറയുന്ന ഒരു കാര്യമായിരുന്നു 'ജീവനാണോ ജീവിതമാണ് വലുത്; സംശയിക്കേണ്ട ജീവിതം ആവണമെന്ന്. 'ഈ ആഹ്വാനം ഹൃദയത്തിൽ നിന്നായിരുന്നു വന്നിരുന്നത്. അതുകൊണ്ടു തന്നെ ആവണം അദ്ദേഹത്തിന്റെ ആത്മകഥയ്ക്ക്' ജീവിതം സംസാരിക്കുന്നു' എന്ന് തലക്കെട്ടായി കൊടുത്തത്. ജീവിതം എങ്ങനെയായാലും കുഴപ്പമില്ല ജീവൻ നീട്ടി കിട്ടണം എന്ന ചിന്തയോടെ ജീവിക്കുന്ന മനുഷ്യർക്ക് മുൻപിൽ വലിയൊരു സന്ദേശവും നൽകി തന്റെ നാഥന്റെ സന്നിധാനത്തിലേക്ക് പറന്നുപോയ ആ പരിശുദ്ധ പിതാവിന്റെ ജീവിതം നമുക്ക് എന്നും മാതൃകയാവട്ടെ.

# എരിതീയെ ആഹരിച്ചവർ

ഫാ.തോമസ് രാജു കരുവാറ്റ

**അ**ഗ്നിയായിട്ടായിരുന്നു അഭിഷേകം
ദുർമേദസ്സുകളെല്ലാം ഉരുകിയൊലിച്ച്
വശ്യമായൊരു സൗന്ദര്യത്തോടെ
തീപ്പന്തങ്ങളെപ്പോലെയാണവർ ലോകത്തിലേക്കിറങ്ങിയത്
ഞാൻ തീയിടുവാനാണ് വന്നിരിക്കുന്നതെന്ന്
ഗുരു പറഞ്ഞതിന്റെ ആഴം അവർക്കുമനസ്സിലായതപ്പോഴാണ്

**മ**നുഷ്യരുയർത്തിയ കുരിശിന്റെ ചെറുകാറ്റിൽ
ചിതറിയോടിയവർ
കൊടുങ്കാറ്റിൽ പതറാതെ പിടിച്ചു നിന്നത്
ചേർത്തു പിടിച്ച കരതലങ്ങളുടെ ചൂടിലും
ഉരുവിട്ട പ്രാർത്ഥനകളുടെ ബലത്തിലുമെന്നവരറിഞ്ഞു
സ്നേഹിക്കുക-അനുഷ്ഠിക്കുക-സുവിശേഷിക്കുക
ഈ ദിനചര്യകളിലേക്കുള്ളവരുടെ മാറ്റം തുടങ്ങിയതന്നുമുതലാണ്
ഗുരു പഠിപ്പിച്ചതത്രയുമെത്രവേഗത്തിലാണവർക്ക് ആ ദിനം ബോധ്യപ്പെട്ടത്
പൊട്ടച്ചൊല്ലും കളിവാക്കും പറഞ്ഞുനടന്നവരിന്നിതാ
റൂഹായുടെ നാവുകളായി ലോകത്തെ വിമലീകരിക്കുന്നു.

**യാ**ത്ര പോയ ഇടങ്ങളിലനുഭവിച്ചതെല്ലാം കനലായിരുന്നു
പക്ഷേ! അവർ ആഹരിച്ച ഉള്ളിലെ എരിതീയ്
ഉടലിനേൽപ്പിക്കപ്പെട്ട എല്ലാ ക്ഷതങ്ങളെയും കെടുത്തിക്കളഞ്ഞു
പരിഹാസപ്പെരുമഴയിലും കൂത്തുകാഴ്ചയായി മാറിയ ഇടങ്ങളിലുമെല്ലാം
ഞങ്ങൾ ക്രിസ്തുവിന്റെ പരിമളവാസനകളാകുന്നുവെന്നവർ നിർഭയമലറി
അവരാൽ ലോകം പ്രകാശിപ്പിക്കപ്പെട്ടു
ജീവിതങ്ങളിൽ പ്രത്യാശ പകരപ്പെട്ടു
നീതിയും പാപബോധവും ന്യായവിധിയും നൽകപ്പെട്ടു.

**ജ്യോ**തിസ്സുകളെപ്പോലെ ദീപസ്തംഭങ്ങളായി മാറിയ
ശിഷ്യഗണങ്ങളുടെ ശിരസ്സിൽ
അഗ്നിയായി പെയ്തിറങ്ങിയ ആത്മാവേ!
ജീവിതവഴിയിൽഇരുൾ വല്ലാതെ കനക്കുന്നതിനുമുമ്പേ
വരണമേ.. നിറയണമേ.. പ്രകാശിപ്പിക്കണമേ

# 60TH DEATH ANNIVERSARY
# 3 JUNE 2022



# REV. FR. E. P. JACOB
B.A; B.L; B.D; L.T.

## ELANJICKAL, NIRANAM

# സജീവമാകുന്ന വിരുന്നു മേശകൾ





> Throwing away food is like stealing from the table of those who are poor and hungry

ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

ഉപവാസ നാളുകൾ അവസാനിച്ച് വിരുന്നുകളും അത്താഴമേശകളും കൂടുതൽ സജീവമാകുന്ന മാസങ്ങളാണ് ഇനി വരുന്നത്. ഇവിടെ നാം കാണുന്ന  കാഴ്ച ആവശ്യത്തിലുമധികം ഭക്ഷണം വാങ്ങി പാഴാക്കുന്ന പതിവാണ് അന്നം വിശപ്പിന് എന്ന അടിസ്ഥാന തത്വത്തിൽ നിന്ന് അന്നം അലങ്കാരത്തിന് എന്ന സ്ഥിതിയിലേക്ക് എത്തിച്ചേരുന്ന ദുരവസ്ഥയിലേക്കെത്തിയിരിക്കുന്നു. കുറച്ചു നാളുകൾക്ക് മുമ്പ് പങ്കെടുക്കുവാൻ ഇടയായ ഒരു അത്താഴ വിരുന്നിൽ പഴവർഗ്ഗങ്ങൾ കൊണ്ടും പാചകം ചെയ്ത ആഹാരങ്ങൾ കൊണ്ടും അലങ്കരിച്ച വലിയ ഒരു മേശ കാണുവാനിടയായി. എന്നാൽ ഇതിന്റെ ഉപയോഗത്തെക്കുറിച്ചന്വേഷിച്ചപ്പോൾ വിരുന്നുകൾക്കൊടുവിൽ പാഴായ് പോകുന്ന മേശ എന്നാണ് അറിയാനിടയായത്.

ഒരു കഷണം റൊട്ടിയുടെ വിലയറിയണമെങ്കിൽ അത് നിഷേധിക്കപ്പെട്ടവനോടു ചോദിക്കുക. പ്രിയ എഴുത്തുകാരൻ ബന്യാമിൻ പങ്കു വയ്ക്കുന്ന ഒരു അനുഭവക്കുറിപ്പുണ്ട്. 'ഒരിക്കൽ ജോർദാനിലേക്കുള്ള യാത്രയ്ക്കിടയിൽ വിമാനത്തിൽ വിളമ്പിയ ആഹാരത്തിൽ ഒരു കഷണം റൊട്ടി ഞാൻ ബാക്കി വെച്ചപ്പോൾ  അടുത്ത സീറ്റിലിരുന്ന ഒരു അറബ് പൗരൻ അത് ഞാൻ എടുത്തോട്ടെ' എന്ന് എന്നോട് ചോദിച്ചു വിമാനത്തിലിരുന്ന് ഒരു കഷണം റൊട്ടി വാങ്ങുന്ന ഒരാളെ ഞാൻ അത്ഭുതത്തോടെയാണ് നോക്കിയത് അയാൾ തന്റെ ജീവിതം എന്നോട് പങ്കുവച്ചു. സിറിയയിൽ നിന്നും യുദ്ധകാലത്ത് ഓടി വന്ന് ജോർദ്ദാനിലെ ഒരു അഭയാർത്ഥി ക്യാമ്പിൽ ദീർഘകാലം ജീവിക്കേണ്ടി വന്ന ഒരു മനുഷ്യനായിരുന്നു അയാൾ. ഒരിക്കലെങ്കിലും ഒരഭയാർത്ഥി ക്യാമ്പിൽ കഴിയേണ്ടി വന്നിട്ടുള്ള ഒരാൾക്കറിയാം ഒരു കഷണം റൊട്ടിയുടെ യഥാർത്ഥ വില എന്ന് അയാൾ എന്നോട് പറഞ്ഞു. മറ്റൊരു യാത്രയിൽ ഐസ് ക്രീം ചോദിച്ചു വാങ്ങിയ ചെറുപ്പക്കാരനെ ഞാനോർക്കുന്നു അവൻ ലിബിയയിൽ നിന്നുള്ളവനായിരുന്നു കഴിഞ്ഞ മൂന്നു വർഷത്തെ റേഷൻ ആഹാരത്തിൽ ഒരിക്കൽപോലും മധുരവിഭവങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല എന്ന് അവൻ പറഞ്ഞു. 'ഇതൊക്കെ ലോകത്ത് ചിലയിടങ്ങളിൽ മാത്രം സംഭവിക്കുന്ന ഒറ്റപ്പെട്ട ചില സംഭവങ്ങളല്ല നമ്മുടെ ഭവനങ്ങളുടെയും ദേവാലയങ്ങളുടെയും പരിസരങ്ങളിലെ സഹോദര ഭവനങ്ങളിലുമാവാം'

വിരുന്നുകളിൽ അല്പം വിവേകമായാലോ? ഉപയോഗിക്കുന്നതിനേക്കാൾ കൂടുതൽ എടുക്കുകയും അതിലേറെയും പാഴാക്കുന്നത് ഒരു പതിവ് കാഴ്ചകളായ് മാറുന്നു.

**വിശക്കുന്നവനപ്പം കൊടുക്ക**

ഇശൈ സുതനെപ്പോൽ ദിനം ഏഴു വട്ടം പ്രാർഥിക്ക എന്ന് നോമ്പിൽ ഈണത്തിൽ ചൊല്ലി അവസാനിപ്പിക്കുമ്പോൾ വിശന്ന ഒരുവന് പോലും ഒരു വറ്റ് കൊടുക്കാനിടയായില്ലല്ലോ എന്നതിനോടൊപ്പം പാഴാക്കിയ ഓരോ അരിമണിക്കും കണക്കു ബോധിപ്പിക്കേണ്ടി വരും എന്നും ഹൃദയത്തോട് ഇടയ്ക്ക് പറഞ്ഞു കൊണ്ടേ ഇരിക്കുക.

വലിയ മേശകളിൽ അലങ്കാരത്തിനായ് നിരത്തുന്ന നല്ലൊരു ശതമാനവും പാഴായ് പോകുന്നു എന്നതും യാഥാർത്ഥ്യമാണ്. ലോക ജനസംഖ്യയുടെ 9.2 ശതമാനം ഇന്നും മുഴുപ്പട്ടിണിയിലാണ് എന്ന കണക്കുകൾ പറയാതെ പറയുന്നത് നമ്മുടെ പരിസരങ്ങളിലും ദാരിദ്ര്യത്തിന്റെ മൂർധന്യതയിൽ കഴിയുന്ന അനേകരുണ്ടെന്നു തന്നെയല്ലേ?.

ഭക്ഷണം നമ്മുടെ അന്തസിന്റെ അടയാളമാകുന്ന ഈ കാലത്ത് starters ഉം Deserts ഉം ഒക്കെയായ് നമ്മുടെ വിരുന്നുകൾ കൊഴുക്കുമ്പോൾ ഓർക്കുക കഴിക്കുന്നതിലും കൂടുതൽ കുഴിച്ചിടുന്ന വിരുന്നുകളാണധികവും.

മലയാളിയുടെ പ്രിയ കഥാകൃത്ത് സന്തോഷ് ഏച്ചിക്കാനത്തിന്റെ ബിരിയാണി എന്ന കഥ നമ്മുടെ ധൂർത്തിനേയും ദാരിദ്ര്യത്തേയും ഒരേപോലെ അനാവരണം ചെയ്യുകയാണ്. വലിയവിരുന്നിൽ  ബാക്കിയായ ബിരിയാണി കുഴിച്ചിടുവാനായി കുഴി വെട്ടുന്ന ഗോപാൽ യാദവ് എന്ന ബീഹാർ സ്വദേശി യഥാർത്ഥത്തിൽ അയാളറിയുന്നില്ല എന്തിനാണ് ഇത്ര  അഴത്തിലും വലിപ്പത്തിലുമുള്ള കുഴിയെന്ന്. വില കൂടിയ ബസുമതിയരി കൊണ്ടുള്ള ബിരിയാണി നിരവധി വീപ്പകളിലാക്കി അവിടേക്ക് കൊണ്ടുവന്ന് ഈ കുഴിയിൽ തള്ളുകയാണ് കുഴിയിൽ നിറയാതെ വരുമ്പോൾ  ചവിട്ടി താകുവാൻ  അയാളോട് പറയുന്നു  വിങ്ങിപ്പൊട്ടുന്ന കണ്ണുകളോടെ നിൽക്കുന്ന ഗോപാൽ യാദവ്

അതിനിടെ അടുത്ത് നിന്ന സിനാൻ എന്ന യുവാവ് അയാളോടു കുശലം ചോദിക്കുകയാണ്.

“ഭായി.  ഭായിക്കെത്ര മക്കളാ?

“ഒരു മോള്.

“എന്താ പേര്?

'ബസ്മതി ”

“നിക്കാഹ് കയിഞ്ഞാ?”

ഇല്ല

അതുകേട്ടതും മൊബൈൽ എടുത്ത് പോക്കറ്റിലിട്ടു കൊണ്ട്

സിനാൻ പ്രതീക്ഷയോടെ ഗോപാൽ യാദവിനെ നോക്കി

“പഠിക്ക്യാണോ?

അല്ല

“പിന്നെ?

“മരിച്ചു. “മരിച്ചാ...? വലിയൊരാഘാതമൊന്നുമുണ്ടായില്ലെ-
ങ്കിലും അങ്ങനെയൊരുത്തരം സിനാനെ ലേശം തളർത്തി

“എങ്ങനെ?” അവൻ ചോദിച്ചു.

“വിശന്നിട്ട്. '

ഗോപാൽ യാദവ് ഒരു കൈക്കോട്ട് മണ്ണുകൂടി ബസ്മതിക്കുമേൽ കൊത്തിയിട്ടു. പിന്നെ കുറെ ശ്വാസം ഉള്ളിലേക്ക് വലിച്ചെടുത്തു.



# വൃക്ഷം

ഫാ. അലക്സ് പി. ജോർജ് മുളന്തുരുത്തി

വി. വേദപുസ്തകത്തിൽ നിറഞ്ഞു നിൽക്കുന്ന ദൈവ സൃഷ്ടിയാണ് വൃക്ഷങ്ങൾ. ഉല്പത്തി 1:11-12 വാകൃങ്ങൾ പ്രകാരം സൃഷ്ടി കർമ്മത്തിന്റെ മൂന്നാം ദിവസമാണ് സസ്യങ്ങളും വൃക്ഷങ്ങളും മുളച്ചു വരുന്നത്. വി. ഗ്രന്ഥം വായിക്കുമ്പോൾ വിവിധ തരത്തിലുള്ള വൃക്ഷങ്ങൾ നിറഞ്ഞു നിൽക്കുകയാണ്. വ്യത്യസ്തങ്ങളായ ആത്മീയ അർത്ഥങ്ങൾ വി. ഗ്രന്ഥത്തിൽ നിന്നും വൃക്ഷങ്ങളോട് ചേർത്ത് പഠിക്കുന്നവരുണ്ട്. വൃക്ഷങ്ങളുടെ മൂന്ന് ഭാവങ്ങൾ നമ്മുടെ ജീവിതവുമായി ചേർത്ത് ചിന്തിക്കുയാണ് ഈ കുറിപ്പിൽ.

**ഉണങ്ങിയ വൃക്ഷം**

യോവേൽ 1:12 "മുന്തിരിവള്ളി വാടി-അത്തി വൃക്ഷം ഉണങ്ങി". മാതളം, ഈന്തപ്പന, നാരകം മുതലായി പറമ്പിലെ സകല വൃക്ഷങ്ങളും ഉണങ്ങുവാനുള്ള കാരണം പ്രവാചകന്മാർ പറയുന്നത് (1:4). "തുള്ളൻ, വെട്ടുക്കിളി, വീട്ടിൽ, പച്ചപ്പുഴു എന്നിവയുടെ ആക്രമണമാണ്."

എന്താണ് ഉണങ്ങിയ വൃക്ഷ അവസ്ഥ? ആ വൃക്ഷത്തിന് കാര്യമായ നിലനിൽപ്പില്ല എന്നതു തന്നെ. ഒരു ചെറുകാറ്റിൽ പോലും ഉണങ്ങിയ വൃക്ഷം ഉലഞ്ഞ് നിലം പതിക്കും. 'ഉണങ്ങുക', 'വീഴുക' എന്നീ പദങ്ങൾക്ക് നമ്മുടെ ജീവിതത്തിൽ വളരെ പ്രാധാന്യമുണ്ട്. മനുഷ്യൻ ജീവിതത്തിൽ നിന്ന് അകലുകയും പാപം ജീവിതത്തിൽ ആധിപത്യം ഉറപ്പിക്കുകയും ചെയ്യുമ്പോൾ സംഭവിക്കുന്നതാണ് "ഉണങ്ങൽ" അതിന്റെ അനന്തരഫലമാണ് "വീഴ്ച". ആദി മാതാപിതാക്കൾ പാപം ചെയ്തതിനു ശേഷം വീണു പോയി എന്നാണല്ലോ നാം പ്രാർത്ഥനകളിൽ ചൊല്ലുന്നത്. യോവേൽ പ്രവാചകൻ പറയുന്ന തുള്ളൻ, വെട്ടുക്കിളി, വീട്ടിൽ, പച്ചപുഴു ഇവയെല്ലാം മനുഷ്യജീവിതത്തെ ആക്രമിക്കുന്ന വിവിധ പാപരൂപങ്ങളാണ്.

യെഹസ്ക്കിയേൽ 31-1:14 പ്രവാചകന് അശൂരിനെ കുറിച്ചുണ്ടായ വെളിപാടിന്റെ വിവരണമാണ്. അശൂർ മനോഹരമായ ദേവദാരു ആയിരുന്നു. എന്നാൽ അത് നശിച്ചു പോയി. കാരണം അശൂരിന്റെ ദുഷ്ടതയാണ്. (യെഹസ്ക്കിയേൽ 1:10). മനുഷ്യജീവിതത്തിൽ സംഭവിക്കുന്ന അധഃപതനമാണ് ഉണങ്ങിയ അവസ്ഥയിലേക്കും, വീഴ്ചയിലേക്കും നയിക്കുന്നത്. പാപത്തിന്റെ തുടക്കം മോഹത്തിൽ നിന്നാണ് ലൗകീക സുഖങ്ങളോടുള്ള ഒടുങ്ങാത്ത മോഹം പാപത്തിന്റെ ആരംഭമാണ്, (യാക്കോബ് 1:14,15). കല്ലിനെ അപ്പമാക്കുവാൻ കഴിയുന്നവനോട് കല്ലിനെ അപ്പമാക്കുക എന്ന് പ്രലോഭകൻ പറയുമ്പോൾ "അപ്പം കൊണ്ടു മാത്രമല്ല ദൈവവചനം കൊണ്ടും വിശപ്പ് മാറ്റുവാൻ സാധിക്കുന്ന സമയം മുതൽ നാം പാപത്തെ അതി ജീവിക്കുവാൻ പഠിച്ചു തുടങ്ങും."

**തളിർത്ത വൃക്ഷം:**

വി. വേദപുസ്തകത്തിൽ 3 വേദഭാഗങ്ങളാണ് വൃക്ഷത്തിന്റെ "തളിർത്ത ഭാവം" പറയുവാൻ തെരഞ്ഞെടുക്കുന്നത്. ഏശായ 5:1-3. കുന്നിൻ മുകളിൽ നട്ട മുന്തിരിതോട്ടം, വി. മർക്കോസ് 11:12-14. ഫലമില്ലാത്ത അത്തിവൃക്ഷം, വി. ലൂക്കോസ് 13:6-9, മുന്തിരിതോട്ടത്തിൽ നട്ട അത്തിവൃക്ഷം.

മുകളിൽ കുറിച്ച വേദഭാഗങ്ങൾ ഫലമില്ലാതെ വീർത്ത് നിൽക്കുന്ന മുന്തിരിത്തോട്ടത്തെയും, അത്തിവൃക്ഷങ്ങളേയും കുറിച്ചാണ് പറയുന്നത്. മതജീവിതത്തിന്റെ ആചാര നോമ്പനുഷ്ഠാനങ്ങളിൽ താല്പര്യം കാണിക്കുകയും ഭക്തനെന്ന പേര് സമ്പാദിക്കുകയും സദ്ഗുണങ്ങൾ ഒന്നും തന്നെ ഇല്ലാത്ത അവസ്ഥയാണ് "തളിർത്ത വൃക്ഷം" സൂചിപ്പിക്കുന്നത്

യഹൂദ മത പുരോഹിതന്മാരെ ക്രിസ്തു ഏറ്റവും കൂടുതൽ വിമർശിച്ചത് കപടഭക്തിയുടെ പേരിലാണ്.

ഒരു മാനേജ്മെന്റ് വിദഗ്ധൻ ജോലിക്കാർക്ക് പരിശീലനം നൽകുന്നതിനിടയിൽ ഒരു കഥ പറഞ്ഞു. ഭംഗിയായി ചിത്രങ്ങൾ വരച്ച മൺകുടം അദ്ദേഹം എടുത്തു മേശപുറത്ത് വച്ചു. തന്റെ കുടത്തിന്റെ ഭംഗിയെ കുറിച്ച് വിവരിച്ച് ആ കുടം ക്ലാസിൽ ഇരുന്ന തൊഴിലാളികൾക്ക് വിറ്റു. വീണ്ടും എല്ലാവരേയും വിളിച്ച് ആ കുടം



തുറന്ന് നോക്കുവാൻ ആവശ്യപ്പെട്ടു. കുടം തുറന്നപ്പോൾ അല്പം വായു മാത്രം. മാനേജ്മെന്റ് വിദഗ്ധൻ ഒരു വാക്യം പറഞ്ഞു. "Content is Nothing, Presentation is Everything". തളിർത്ത വൃക്ഷം ഫലമില്ലാത്ത കാഴ്ചയിൽ ഭംഗിമാത്രമുള്ള അവസ്ഥയാണ്. നമ്മുടെ ജീവിതം ഒരു കെട്ടുകാഴ്ച മാത്രമാണോ?

**പച്ചമരം :**

വി. ലൂക്കോസ് 23:31

സ്വയം കുരിശെടുത്ത് കാൽവരിയിലേക്ക് പോകുന്ന കർത്താവിനെ അനുഗമിച്ച സ്ത്രീകളെ നോക്കി താൻ പറഞ്ഞ വാക്കാണ്. "പച്ചമരത്തോട് ഇങ്ങനെ ചെയ്തുവെങ്കിൽ ഉണങ്ങിയതിനോട് എന്ത് ചെയ്യും, (വി. ലൂക്കോസ് 23:31). കർത്താവ് സ്വയം വിശേഷിപ്പിക്കുവാൻ ഉപയോഗിച്ച പദമാണ് "മരം".

പച്ചമരം സൃഷ്ടിയുടെ പ്രതീകമാണ്. എപ്പോഴും തളിർത്ത് നിൽക്കുന്ന, നിറയെ ഫലങ്ങൾ കായ്ച്ച് നിൽക്കുന്ന വൃക്ഷം പച്ചമരം ഒരു അഭയസ്ഥാനമാണ്. അവൻ വ്യവസ്ഥയാണ്. ഉത്തമനായ/ഉത്തമയായ വിശ്വാസിയുടെ പ്രതീകമാണ് പച്ചമരം. ഒരാൾ പച്ചമരമാകുന്നത് ദൈവത്തോട് ചേർന്ന് ജീവിച്ചിരിക്കുമ്പോഴാണ്. യഹോവയുടെ ന്യായപ്രമാണത്തെ രാപ്പകൽ ധ്യാനിക്കുന്നവൻ ഭാഗ്യവാൻ. അവൻ ആറ്റരികത്ത് നട്ടിരിക്കുന്നതും, തക്കകാലത്ത് ഫലം കായ്ക്കുന്നതും, ഇല വാടാത്തതുമായ വൃക്ഷം പോലെ ഇരിക്കും (സങ്കീ. 1:23) യിരമ്യാവ്-17:7,8) വാക്യങ്ങളും ഇതേ ആശയം തന്നെയാണ് അവതരിപ്പിക്കുന്നത്

എന്റെ അടുക്കൽ വരുന്ന എത്ര മനുഷ്യർ സന്തോഷത്തോടെ, സമാധാനത്തോടെ തിരിച്ചു പോയിയെന്ന് നാം ചിന്തിക്കണം മറ്റുള്ളവരുടെ ജീവിതത്തിൽ നാം ഇടപെട്ടിട്ട് എത്രപേർക്ക് ആശ്വാസം ലഭിക്കുമെന്ന് ഓർത്തുകൊള്ളണം. വി. ലൂക്കോസ് 18:19- ദൈവരാജ്യം ഒരു മനുഷ്യർ തന്റെ തോട്ടത്തിൽ നട്ട് വളർത്തി പന്തലിച്ച് പക്ഷികൾ വന്ന് കൂട് വച്ച് കടുകുമണിയോട് സദൃശ്യമാണെന്ന് കർത്താവ് പറയുന്നു. പച്ചമരത്തോട് സദൃശ്യമായ ഓരോ വിശ്വാസിയും ദൈവരാജ്യത്തിന്റെ ചെറുപതിപ്പാണ് സഹജീവികൾക്ക് ആശ്വാസവും ആനന്ദവും നൽകുന്ന ദൈവരാജ്യ അനുഭവങ്ങൾ പകരുന്ന വടവൃക്ഷം. യെഹസ്ക്കിയേൽ 47-ാം അദ്ധ്യായത്തിൽ യഹോവയുടെ ആലയത്തിലെ ഉത്തമ പടിയിൽ നിന്ന് ആരംഭിക്കുന്ന നദിയെക്കുറിച്ച് പറയുന്നു. ആ നദിയുടെ കീഴിൽ നിൽക്കുന്ന വൃക്ഷങ്ങളുടെ പ്രത്യേകത 47:12 ൽ പറയുന്നു. തിന്മാൻ ഫലങ്ങളുണ്ട്, ഇല വാടാത്ത വൃക്ഷങ്ങൾ, നിത്യവും ഫലവുമുണ്ട്, മാസം തോറും പുതിയ ഫലം, ഇലകൾക്ക് ഔഷധ ഗുണവുമുണ്ട്. നമുക്ക് ദൈവത്തിന്റെ ന്യായപ്രമാണം ധ്യാനിച്ച്, വിശുദ്ധ നീരുറവയുടെ അരികിൽ നൽക്കുന്ന പച്ചമരമായി തീരാം

**ഉപസംഹാരം:** മനുഷ്യ ജീവിതത്തിന് വൃക്ഷങ്ങളുടെ 3 അവസ്ഥകൾ നൽകുന്ന സന്ദേശങ്ങളാണ് ഈ ലഘു കുറിപ്പ്. ഉണങ്ങിയ അവസ്ഥയിൽ നിന്നും ഫലമില്ലാത്ത തളിർത്ത അവസ്ഥയിൽ നിന്നും മാറി ഫലസമൃദ്ധിയുള്ള പച്ചമരങ്ങളായി തീരുവാൻ നമുക്ക് സാധിക്കട്ടെ.

## നിയമിതരായി



**പരുമല സെമിനാരി മാനേജരായി** പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗം **റവ.ഫാ. കെ.വി പോൾ റമ്പാൻ** നിയമിതനായി. **അസിസ്റ്റന്റ് മാനേജർമാരായി** ചെങ്ങമനാട് ബേത്‌ലഹേം ആശ്രമ അംഗം **ഫാ. ജെ. മാത്തുക്കുട്ടിയെയും**, മലബാർ ഭദ്രാസനത്തിലെ **ഫാ. എൽദോസ് ഏലിയാസിനെയും** പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു

## സോദരസംഘം വാർത്തകൾ



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതിയൻ ബാവാ ചാരിറ്റി പദ്ധതി)

**സഹോദരൻ പദ്ധതിയിലേക്ക് ഏപ്രിൽ മാസം 110 പുതിയ അംഗങ്ങൾ ചേർന്നു. പദ്ധതിയ്ക്ക് ഈ മാസം 9,50,000 രൂപ വരവും, 7,50,000 രൂപ ചിലവും ആയി. ചികിത്സ, വിവാഹം, ഭവന നിർമ്മാണം തുടങ്ങിയ പദ്ധതികൾക്കായി ഇതിനോടകം തുക വിനിയോഗിച്ചു കഴിഞ്ഞു.**

**പദ്ധതിയിൽ അംഗങ്ങളായവരുടെ പേരുവിവരങ്ങൾ.**

1. ഡോ. തിയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്താ
   മലങ്കര മാർത്തോമ്മാ സിറിയൻ ചർച്ച്, പുലാത്തിൻ അരമന, തിരുവല്ല
2. ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ, കൽക്കട്ട ബിഷപ്സ് ഹൗസ്, ഭിലായ്
3. സി.വി. ഫിലിപ്പോസ് ചെറിയത്ത്, കീഴുകുന്ന്, കോട്ടയം
4. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ബഥനി അരമന. തിരുവല്ല
5. സിസ്റ്റർ സൂസൻ, സെന്റ് മേരീസ് കോൺവന്റ് കോഴിമല
6. എം.പി. മത്തായി, മറ്റത്തിൽ, പുളിക്കൽക്കവല കോട്ടയം
7. ഫാ. കെ.റ്റി. വർഗ്ഗീസ്, മൗണ്ട് ഹോറേബ് ആശ്രമം, ശാസ്താംകോട്ട
8. ഫിലിപ്പ് ജെ. പണിക്കർ. പാലവിള പുത്തൻ ബംഗ്ലാവ്, ഏഴുകോൺ, കൊല്ലം
9. ഫാ. മത്തായിക്കുട്ടി, അസി. മാനേജർ പരുമല സെമിനാരി
10. ഫാ. സിബി വർഗ്ഗീസ്, കരോട്ടുമുറിയിൽ, ചക്കുപള്ളം, ഇടുക്കി
11. ഫാ. പോൾ ഡാനിയേൽ, ഹോറേബിൽ, അടൂർ
12. തങ്കച്ചൻ സി.എം., ബസേലിയോസ് കൗൺസലിംഗ് സെന്റർ, ചെങ്ങന്നൂർ
13. തോമസ് കുര്യൻ, ഉടുമ്പനാട്ട്, അമയന്നൂർ
14. ഐ.സി. ചെറിയാൻ & ഫാമിലി, ഇഞ്ചപ്പാറയിൽ, നാലാഞ്ചിറ, തിരുവനന്തപുരം
15. ഫാ. ജേക്കബ് ഫിലിപ്പ്, കണക്കാട്ട്, മാത്തൂർ, തിരുവല്ല
16. പ്രതീഷ് എബ്രഹാം, പുല്ലാട്ട്, വട്ടക്കുന്നേൽ, മുട്ടമ്പലം, കോട്ടയം
17. കുമാരി ദേവിക സന്തോഷ്, നടവന്തിൽ, തുകലശ്ശേരി, തിരുവല്ല
18. ലാലമ്മ ജേക്കബ്, ചുണ്ടയ്ക്കാമണ്ണിൽ, മല്ലശ്ശേരി, പത്തനംതിട്ട
19. വിനോദ് ജോർജ്ജ്, മാനേജർ, പരുമല സെമിനാരി
20. ഷാജി മഠത്തിലേത്ത് അന്തിയാളക്കാവ്, കടമ്മനിട്ട
21. ഫാ. ലെസ്ലി പി. ചെറിയാൻ, ചെമ്പോത്തറ, വയലത്തല
22. സജീവ് സി. മാണി, കണ്ടാമുണ്ടാരിൽ, അയ്മനം, കോട്ടയം
23. ജോൺ മത്തായി, പയറ്റിയിൽ, കായംകുളം
24. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ തെയോഭവൻ അരമന, തഴക്കര
25. അഡ്വ. ഡോ. ഐസക്ക് പാമ്പാടി, ആർദ്ര ചാരിറ്റബിൾ സൊസൈറ്റി, ദേവലോകം
26. ജോൺസൺ കീപ്പള്ളിൽ, കൈരളി വില്ല, മാങ്ങാനം കോട്ടയം
27. പി.വി. മാത്യു, പ്ലാന്തോട്ടത്തിൽ, പത്തനംതിട്ട
28. ഡയറക്ടർ ആശ്വാസ ഭവൻ, സെന്റ് മേരീസ് കോൺവന്റ് അടുപ്പൂട്ടി
29. ഡയറക്ടർ കാരുണ്യാലയം, സെന്റ് മേരീസ് കോൺവന്റ്, അടുപ്പൂട്ടി
30. സെന്റ് ലാസറസ് ഓർത്തഡോക്സ് വലിയപള്ളി, പത്തനാപുരം

*തുടരും...*

**Address:**
Baselios Marthoma Mathews III
Catho icate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | . | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of ndia, New Delhi Main Branch |
| Swift | · | SBININBB104 |

**Malankara Orthodox Syrian Church**

Catholicate Aramana, Devalokam P.O.(Via.) Muttambalam,
Kottayam-686004 Kerala, India
Tel no 0481 2578500, 2578499, *Email.* catholicos@mosc.in
*Web Manager* webmanager@mosc.in
*Public Relations officer* pro@mosc in

# ആദരാഞ്ജലികൾ



## ഫാ. ജോർജ്ജ് ജോസഫ് (85)

(കാലം ചെയ്ത അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ സഹോദര പുത്രൻ)

**കല്ലുപുരക്കൽ**
**നഞ്ഞ്യാർകുളങ്ങര**

- കോട്ടയം വാരിക്കാട്ട് കുടുംബയോഗം മുൻ രക്ഷാധികാരി
- പുത്തനങ്ങാടി കല്ലുപുരയ്ക്കൽ കുടുംബാംഗം
- ബോംബേ, നിരണം, മാവേലിക്കര ഭദ്രാസനങ്ങളിലെ നിരവധി പള്ളികളിൽ മുൻ വികാരി

ആചാര്യേശാ മശിഹാ കൂദാ-ശകളർപ്പിച്ചോ-
രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം

*Inserted by:*
Family

ഡോ. തോമസ് കുരുവിള

# സഭാകവി സി.പി. ചാണ്ടി

## കുന്തിരിക്ക ഗന്ധമുള്ള ഓർമ്മകൾ

"പരമോന്നതമാം പദമതിലമരും പരനാം ദേവാ!
കൃപ നിറയും നിൻ തിരുനയനത്താൽ സൂക്ഷിക്കണമേ;
ചേർത്തീടണമേ ഞങ്ങളെ ദിവ്യസ്ലീബാത്തണലിൽ
താവക കൃപയീ പൂജക നിവഹേ വർഷിക്കണമേ."



ഹൃദയസ്പർശിയായ ഈ ക്രിസ്തീയ കീർത്തനം ഓർത്തഡോക്സ് സഭയുടെ വി. കുർബ്ബാനയിലെ സമാപന പ്രാർത്ഥന (ഹൂത്തോമോ)യിലേതാണ്. സുറിയാനി രാഗത്തിൽ ചിട്ടപ്പെടുത്തിയ ഈ ഗാനം മലയാളത്തിൽ രചിച്ചത് 'സഭാകവി' എന്ന വിശേഷണത്തിനുടമയായ വെണ്ണിക്കുളം സി.പി. ചാണ്ടിയാണ്. സുറിയാനി സംഗീതത്തിന്റെ മാധുര്യവും മലയാളസാഹിത്യത്തിന്റെ സൗന്ദര്യവുമാണ് ഈ ഗാനത്തിനെന്നപോലെ, ഓർത്തഡോക്സ് ആരാധനാഗീതങ്ങളുടെ മഹിമ. സഭാകവി സി.പി. ചാണ്ടി സ്വജീവിതം സമർപ്പിച്ചത് ഈ ഉദ്യമത്തിനുവേണ്ടിയായിരുന്നു.

1906 (1092 കുംഭം 13)ൽ വെണ്ണിക്കുളം ചക്കാലക്കുന്നേൽ പീലിപ്പോസ് ഉപദേശിയുടെയും അക്കാമ്മ (നിരണം മട്ടയ്ക്കൽ പത്രോസ് കത്തനാരുടെ പുത്രി)യുടെയും പുത്രനായി ജനിച്ചു. (രണ്ട് ജ്യേഷ്ഠന്മാരും നാല് സഹോദരിമാരുമുൾപ്പെടെ, ഏഴു മക്കളിൽ മൂന്നാമനായിരുന്നു കഥാപുരുഷൻ) നാലാംതരം ജയിച്ചപ്പോൾ ചാണ്ടിയെ മലയാളം പഠിപ്പിക്കണമെന്ന് വിദ്വാൻ കെ.സി. വർഗ്ഗീസ് നിർദ്ദേശിച്ചത് ജീവിതത്തിൽ വഴിത്തിരിവായി. സ്കൂൾ പഠനകാലത്തുതന്നെ കവിതയെഴുത്തിൽ താല്പര്യം ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം ആലുവ അദ്വൈതാശ്രമത്തിൽനിന്നു ശാസ്ത്രി (1939)യും, തിരുവിതാംകൂർ സർവ്വകലാശാലയിൽനിന്നു സാഹിത്യവിശാരദും (1945) നേടി. തുടർന്നു പഴയ സെമിനാരിയിൽ മലയാളം അദ്ധ്യാപകനായി രണ്ടുവർഷത്തോളം പഠിപ്പിച്ചു. മലയാളം, സുറിയാനി, സംസ്കൃതം എന്നീ ഭാഷകളിൽ പാണ്ഡിത്യമുണ്ടായിരുന്നു. ഇംഗ്ലീഷും ഹിന്ദിയും മാത്രമല്ല, കന്നഡയും തെലുങ്കും പഠിക്കുവാൻ താല്പര്യം കാണിച്ചിരുന്നു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കല്പനപ്രകാരം സെമിനാരി അധ്യാപകനായിരുന്ന വട്ടക്കുന്നേൽ വി.കെ. മാത്യൂസിന് (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) ആരാധനാക്രമങ്ങളുടെയും വി. കുർബ്ബാനക്രമത്തിലെ സ്ലീബാനമസ്കാരത്തിന്റെയും പരിഭാഷ നിർവ്വഹിക്കാൻ അനുവാദം ലഭിച്ചു. സഹാദ്ധ്യാപകനായ സി.പി. ചാണ്ടിയുടെ ബഹുഭാഷാപാണ്ഡിത്യവും കവിത്വസിദ്ധിയും തിരിച്ചറിഞ്ഞ അദ്ദേഹം പരിഭാഷായജ്ഞത്തിൽ ഈ സാമർത്ഥ്യം പ്രയോജനപ്പെടുത്തി. പ. മാത്യൂസ് പ്രഥമൻ ബാവായാണ് തന്നെ ഏറ്റവും കൂടുതൽ പ്രോത്സാഹിപ്പിച്ചതെന്ന് സഭാകവി അനുസ്മരിച്ചിട്ടുണ്ട്. വി.കെ. മാത്യൂസ് അച്ചൻ സുറിയാനി ആരാധനാഗീതങ്ങൾ ചൊല്ലുകയും അത് മലയാളഗദ്യത്തിൽ വിവർത്തനം ചെയ്തു സി.പി. ചാണ്ടിയെ കേൾപ്പിക്കുകയും ചെയ്തു. അദ്ദേഹമത് സുറിയാനി രാഗത്തിൽതന്നെ പദാനുപദം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തും; ഇതായിരുന്നു ഇവരുടെ പരിഭാഷാശൈലി.

വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ എന്നിവർ ചേർന്ന് പരിഭാഷപ്പെടുത്തി, കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി എന്നിവർ ഗാനരൂപം നല്കിയ കൃംതാനമസ്കാരത്തോടൊപ്പം വട്ടക്കുന്നേൽ മാത്യുസ് കത്തനാരും സി.പി. ചാണ്ടിയും ചേർന്ന് പരിഭാഷപ്പെടുത്തിയ സ്ലീബാനമസ്കാരവും ചേർത്ത് മാത്യൂസ് കത്തനാർ വി. കുർബ്ബാനക്രമം പ്രസിദ്ധീകരിച്ചു.

"പരമോന്നതമാം പദമതിലമരും പരനാം ദേവാ. ."

"സ്തോത്രം സർവ്വം വായ്കളശേഷം നൽകും ഞങ്ങൾ..."

"കഴുകീടണമേ കറകളെയെല്ലാം തിരുസോപ്പായിൽ..."

"സഭയുടെ ഭിത്തിയെ ബലവത്താക്കുക ശിലമേൽ നിർത്തി. ."

"താങ്ങുക വൃദ്ധരെ നിർമ്മലരാക്കുക പുരുഷന്മാരെ..."

"നിർമ്മല താതാ കന്യകമറിയാം നിന്നവതാരം..."

"രോഗാർത്തന്മാർക്കേകുക സൗഖ്യം ക്ഷീണന്മാർക്കായ്..."

എന്നു തുടങ്ങുന്ന ഹൂത്തോമോ ഗീതങ്ങളാണ് ഇവർ ആദ്യം രചിച്ചത്. സുറിയാനിമൂലത്തിന്റെ ആശയം നഷ്ടപ്പെടാതെ സംഗീതാത്മകമായി ആലപിക്കാൻ രചിച്ച ഈ ഗീതങ്ങൾ കോനാട്ട് അബ്രഹാം മല്പാൻ വി. കുർബ്ബാന തക്സാ പ്രസിദ്ധീകരിച്ചപ്പോൾ അതിൽ ഉൾപ്പെടുത്തി.

പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സീനോസ് തിരുമേനിയുടെ ക്ഷണപ്രകാരം ചെങ്ങന്നൂർ ബഥേൽ അരമനയിൽ താമസിച്ച് പുത്തൻകാവ് ഹൈസ്കൂളിൽ മലയാളം അദ്ധ്യാപകനായി ജോലിയിൽ പ്രവേശിച്ചതോടെ സെമിനാരിയിൽനിന്ന് മാറിയെങ്കിലും തന്റെ പ്രധാനദൗത്യമേഖലയിൽ നിന്ന് അദ്ദേഹം ഒരിക്കലും പിന്മാറിയില്ല. മാസങ്ങൾക്കുശേഷം പത്തനംതിട്ട കാതോലിക്കേറ്റ് സ്കൂളിലേക്ക് മാറ്റം കിട്ടി. അദ്ധ്യാപകജീവിതത്തിൽനിന്നു വിരമിക്കുന്നതുവരെ (1996)യുള്ള മൂന്നു ദശാബ്ദക്കാലത്തെ കർമ്മമണ്ഡലം ഈ വിദ്യാലയമായിരുന്നു. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സ്നേഹവാത്സല്യങ്ങൾ അനുഭവിച്ചുകൊണ്ട് ബേസിൽ അരമനയിൽ സന്യാസിതുല്യമായ ജീവിതം തുടർന്നുകൊണ്ടുപോകുവാനും അദ്ദേഹത്തിനു കഴിഞ്ഞു.

നാലുദശാബ്ദക്കാലത്തെ നിരന്തര പരിശ്രമത്താൽ ശ്ഹീമാനമസ്കാരം, പെരുന്നാൾ ശുശ്രൂഷാക്രമങ്ങൾ, കൂദാശാക്രമങ്ങൾ, കഹനൈത്താ, ദുഃഖവെള്ളിയാഴ്ച നമസ്കാരം എന്നിവ ഓർത്തഡോക്സ് കീർത്തനശാഖയ്ക്കു സമ്മാനിക്കുവാൻ സി.പി. ചാണ്ടിക്കു കഴിഞ്ഞു. ഇന്ത്യയുടെ ദേശീയ ഗാനത്തിന്റെ മട്ടിൽ സഭാകവി രചിച്ച 'വരഗുണ ഗുണനിധി വാഴുക നെടുനാൾ' എന്ന കാതോലിക്കാമംഗളഗാനവും വിസ്മരിക്കാൻ പാടില്ല. (ദേശീയഗാനത്തിന്റെ മട്ടിൽ മറ്റു ഗാനങ്ങൾ പാടില്ല എന്ന സർക്കാർ ഉത്തരവ് പശ്ചാത്തലത്തിലുണ്ടായി). ബ്രഹ്മചാരിയായിരുന്ന ഈ കവി വി. വിവാഹകൂദാശയിലെ 'പതിവ്രതയാം പരിപാവന സഭയേ.. ', 'ഉപമകളാൽ ശ്ലേമൂൻ ചെന്നാനേവം ..', 'ഏദൻതോട്ടം നട്ടോനേകം' എന്നിങ്ങനെ ശൃംഗാരരസപ്രധാനങ്ങളായ ഗാനങ്ങൾ രചിച്ചത് അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാരെപ്പോലും അത്ഭുതം കൊള്ളിക്കുന്നു

[illegible]

**THAZHATHU HOUSE**
**PATHANAMTHITTA**

16th Death Anniversary
03- May 2022

*"Safe in the arms of Lord Jesus Christ"*

*Inserted by*
***Sorrowing Family***

Ist Death Anniversary
26-04-2022

## PP CHACKO

SHALOM VILLA, PODIYADI

Safe in the arms of Lord
Jesus Christ

*Inserted by*
Sorrowing family

**24-ാം ചരമ വാർഷികം**
**03-05-2022**

*Inserted by*

**V.I. George & Ciji George (Manipal)**
**V.I. Thomas & Bijili Thomas (Vazhoor)**
**V.I. Jolly & Johnson Joseph (Mulanthuruthy)**

## വി.വി. ഇട്ടി (ഇട്ടിസാർ)

**സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ**

കോനാട്ട് അബ്രഹാം മല്പാൻ, എം.സി. കുര്യാക്കോസ് റമ്പാൻ, യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ എന്നിവർ മലങ്കരയുടെ ഈ മഹാകവിയുടെ സർഗ്ഗശേഷിയെ ഫലപ്രദമായി വിനിയോഗിച്ചവരാണ്. കോനാട്ട് അബ്രഹാം മല്പാനോടൊപ്പം പാമ്പാക്കുട മല്പാൻ ഭവനത്തിൽ താമസിച്ച് ശ്ഹീമാനമസ്കാരം, കൂദാശാക്രമങ്ങളും ആനീദായും, നോമ്പിലെ നമസ്കാരം, ആണ്ടുതക്സാ, പെരുന്നാൾ ശുശ്രൂഷാക്രമങ്ങൾ, ശവസംസ്കാരശുശ്രൂഷാക്രമം, വൈദികരുടെ ശവസംസ്കാരശുശ്രൂഷാക്രമം എന്നിവ തർജ്ജമ ചെയ്യുകയും പ്രസിദ്ധീകരിക്കുകയും ചെയ്തു. കോനാട്ട് മാത്തൻ മല്പാന്റെ സുവിശേഷപരിഭാഷ സംശോധനം ചെയ്തു പ്രസിദ്ധീകരിക്കുന്നതിനും അദ്ദേഹം സഹായിച്ചു. എം.സി. കുര്യാക്കോസ് റമ്പാനോടൊപ്പം പാത്താമുട്ടം ദയറായിൽ താമസിച്ചതിന്റെ സത്ഫലമാണ് 'പ്രാർത്ഥനായോഗമിത്രം' എന്ന ഗ്രന്ഥം (വന്ദ്യ കുര്യാക്കോസ് റമ്പാൻ നൽകിയ 'സമുദായകവി' എന്ന വിശേഷണമാണ് പിന്നീട് 'സഭാകവി' എന്ന ഔദ്യോഗിക നാമകരണത്തിനും പ്രേരകമായത്. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയും സി.പി. ചാണ്ടിയും പരുമല സെമിനാരിയിൽ താമസിച്ച് പ. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിന്റെ നമസ്കാരക്രമം (1977), പ. ദൈവമാതാവിന്റെ പെരുന്നാളിന്റെ നമസ്കാരക്രമം (1983), ഹാശാഗീതങ്ങൾ എന്നിവ രചിച്ചു. സി.പി. ചാണ്ടി എന്ന സർഗ്ഗധനന്റെ പ്രതിഭയുടെ ആഴമറിഞ്ഞ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി 1984 ഒക്ടോബറിലെ മലങ്കരസഭ മാസികയിൽ ഇങ്ങനെ എഴുതി; "തത്വങ്ങൾക്കു ലംഘനം വരാത്തവിധത്തിൽ ഗാനങ്ങൾ രചിക്കുന്നതിനു വേണ്ട സ്വാതന്ത്ര്യം സഭാകവി സി.പി. ചാണ്ടിക്കു ലഭിക്കുമായിരുന്നെങ്കിൽ ബുദ്ധിമുട്ടു കൂടാതെ ചൊല്ലാവുന്ന പല ഗാനങ്ങളും സുലഭമായേനേ. അദ്ദേഹം വിരചിച്ച ആരാധനാഗാനങ്ങൾ ഓർത്തഡോക്സ് സഭയ്ക്കു പുറമേ അന്ത്യോക്യരും റീത്തുകാരും തൊഴിയൂർ സഭക്കാരുമൊക്കെ ഉപയോഗിക്കുന്നുവെന്നത് നമുക്ക് അഭിമാനകരമാണല്ലോ! സഭയ്ക്കുവേണ്ടി ചെയ്ത മഹനീയമായ ഗാനരചനായജ്ഞത്തിനു തക്കവണ്ണം ഒരു പരിഗണന അദ്ദേഹത്തോടു സഭ കാണിക്കുന്നുണ്ടോ എന്നു സന്ദേഹിക്കുന്നു. പ്രൗഢമായും ലളിതമായും പാട്ടെഴുതുവാനുള്ള അദ്ദേഹത്തിന്റെ കഴിവിനെ നമ്മുടെ സഭ പ്രയോജനപ്പെടുത്തുന്നില്ല. അമ്പലത്തിന്റെ കോണിൽ കടിച്ചമാതിരിയിൽ ചില ആരംഭങ്ങൾക്ക് അദ്ദേഹം ഉപയോഗപ്പെട്ടു എന്നല്ലാതെ സഭയുടെ ആരാധനാസാഹിത്യത്തിന്റെ വിപുലമായ ചക്രവാളസീമയ്ക്കുള്ളിൽ വേണ്ടുവോളം അദ്ദേഹത്തെ ഉപയോഗപ്പെടുത്താൻ സാധിക്കുമെങ്കിൽ അത് സഭയ്ക്ക് ഉപകാരപ്രദമായിരിക്കും. അദ്ദേഹത്തിന്റെ ഗാനം ഉപയോഗിക്കുന്നവർക്കുപോലും അതിന്റെ രചയിതാവ് അദ്ദേഹമാണെന്നറിഞ്ഞുകൂടായിരിക്കും. സഭാകേന്ദ്രത്തിലും പാമ്പാക്കുടയിലും പാത്താമുട്ടത്തുമൊക്കെയിരുന്ന് സി.പി. ചാണ്ടി ഗാനരചന നടത്തിയിട്ടുള്ളതുപോലെ മേലിലും സാധിക്കുമെങ്കിൽ അത് സഭയ്ക്കൊരു നേട്ടമായിരിക്കും." കാലം ശരിവയ്ക്കുന്ന വാക്കുകൾ!

'മലങ്കരയുടെ അപ്രേം' എന്നു പ. ഗീവർഗീസ് ദ്വിതീയൻ ബാവാ സി.പി. ചാണ്ടിയെ വിശേഷിപ്പിച്ചു. 1964-ൽ പ. ഔഗേൻ പ്രഥമൻ ബാവാ, മാനേജിങ് കമ്മറ്റിയുടെ ശുപാർശപ്രകാരം 'സഭാകവി' എന്ന സ്ഥാനം നൽകി ആദരിക്കുകയും, 1969 ജനുവരി 7-ന് 'സുവർണ്ണകീർത്തിമുദ്ര' നൽകുകയും ചെയ്തു. സ്വാർത്ഥത ലേശംപോലുമില്ലാതിരുന്ന അദ്ദേഹം ജീവിതത്തിന്റെ സുവർണ്ണകാലം മുഴുവനും ദൈവനാമമഹത്വത്തിനായി വിനിയോഗിച്ചു. നേട്ടത്തിനോ, പ്രശസ്തിക്കോ വേണ്ടി ആഗ്രഹിക്കാതെ ഋഷിതുല്യം ജീവിതം നയിച്ച സഭാകവി സി.പി. ചാണ്ടി മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ അനശ്വരനാമമാണ്. അദ്ദേഹം രചിച്ച ഹൂത്തോമോ ഗീതം കുന്തിരിക്കത്തിന്റെ സുഗന്ധംപോലെ ഓർമ്മയിലെത്തുന്നു.

"കഴുകീടണമേ കറകളെയെല്ലാം തിരുസോപ്പായാൽ-
ഓർത്തീടരുതേ കർത്താവേ! നീ ഞങ്ങടെ പിഴകൾ
ശോകം നിറയും ലേകനിവാസം വിട്ടുപിരിഞ്ഞോർ-
ക്കേകുക മോദം ശോഭനമാകും ശാശ്വതഗേഹേ."

സഹായകഗ്രന്ഥങ്ങൾ. 1. മലങ്കരസഭാപിതാക്കന്മാർ, ഡോ. സാമുവൽ ചന്ദനപ്പള്ളി; 2. സഭാകവി സി.പി. ചാണ്ടി, മലങ്കരസഭയുടെ സർഗ്ഗീയ കിന്നരം, ജോയ്സ് തോട്ടയ്ക്കാട്, കെ.വി. മാമ്മൻ.

*For Favours Received*



Lousy, Manappally

## സൗജന്യ സിവിൽ സർവീസ് പരിശീലനം

മലങ്കര സഭയുടെ സിവിൽ സർവീസ് പരിശീലന കേന്ദ്രമായ ഐ എ എസ് ഹബ്ബിൽ സൗജന്യ പരിശീലനത്തിന് അവസരം. സ്കോളർഷിപ് പരീക്ഷയിൽ ലഭിക്കുന്ന മികവിന്റെ അടിസ്ഥാനത്തിൽ ആണ് പരിശീലനത്തിന് അവസരം ലഭിക്കുക. മെയ് 15 ന് ഓൺലൈൻ ആയി ആണ് ടെസ്റ്റ് നടക്കുന്നത്. www.iashubcivilserviceacademy.com എന്ന വെബ്സൈറ്റിൽ കൂടി സ്കോളർഷിപ്പ് പരീക്ഷക്ക് രജിസ്റ്റർ ചെയ്യാവുന്നതാണ്.

9496800218

## [illegible]

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഭാഗമായുള്ള ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ ഒരു വർഷ ഡിപ്ലോമ ഇൻ വർഷിപ്പ് ആന്റ് മ്യൂസിക്ക് (DWM) കോഴ്സിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. സുറിയാനി രാഗങ്ങൾ, പാശ്ചാത്യസംഗീതം (Western Music), കർണ്ണാടക സംഗീതം, ഉപകരണ സംഗീതം (Instrumental Music), ഗായക സംഘ സംവിധാനം (Choir Conduction) തുടങ്ങിയ വിഷയങ്ങൾ ഈ കോഴ്സിന്റെ ഭാഗമായിരിക്കും. ഭാഗീകമായി ഓൺലൈനായിട്ടാണ് ഇപ്പോൾ കോഴ്സ് നടത്തുന്നത്. സഭാ വ്യത്യാസമെന്യേ ഹയർ സെക്കണ്ടറി യോഗ്യതയുള്ളവർക്ക് കോഴ്സിൽ പങ്കെടുക്കാവുന്നതാണ്. കോഴ്സ് പൂർത്തീകരിക്കുന്നവർക്ക് സെനറ്റ് ഓഫ് സെറാമ്പൂരിന്റെ സർട്ടിഫിക്കേറ്റുകൾ ലഭിക്കുന്നതാണ്. അപേക്ഷാ ഫോറം ശ്രുതിയുടെ www.srutimusic.org എന്ന വെബ്സൈറ്റിൽ ലഭ്യമാണ്. അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി 2022 മെയ് മാസം 31 കൂടുതൽ വിവരങ്ങൾക്ക് 9446196038 എന്ന നമ്പരിൽ ബന്ധപ്പെടാവുന്നതാണ്.

## മാൾട്ടയിൽ മലങ്കര സഭക്ക് പുതിയ കോൺഗ്രിഗേഷൻ

യൂറോപ്യൻ രാജ്യമായ മാൾട്ടയിൽ പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹൻമാരുടെ നാമത്തിൽ പുതിയ കോൺഗ്രിഗേഷൻ നിലവിൽ വന്നു. ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തയുടെ നിർദ്ദേശപ്രകാരം ഇപ്പോൾ മാസത്തിലൊരിക്കൽ വി.കുർബാന അർപ്പിച്ചു വരുന്നു.

മാർട്ടയിലേക്ക് ജോലിക്കും, പഠനത്തിനുമായി വരുന്ന സഭാ മക്കൾ കോൺഗ്രിഗേഷൻ ഭാരവാഹികളുമായി ബന്ധപ്പെട്ടാൽ കൂടുതൽ വിവരങ്ങൾ ലഭ്യമാകും.

ട്രസ്റ്റി : സിന്റോ സ്റ്റീഫൻ, +356 7955 9341
സെക്രട്ടറി : ആൽഫി ആൻഡ്രൂസ്, +356 7741 8606

## 17-ാം ചരമ വാർഷികം
## 04-05-2022



മലങ്കരയുടെ അപ്രേം
സഭാകവി
ശ്രീ. സി. പി. ചാണ്ടി, വെണ്ണിക്കുളം

# പരിശുദ്ധാത്മാവേ വരണമേ..







ജിജി ജോൺസൺ

നിങ്ങൾ യരുശലേമിൽ നിന്ന് വാങ്ങിപ്പോകാതെ എന്നോട് കേട്ട പിതാവിന്റെ വാഗ്ദത്തിനായി കാത്തിരിക്കേണം'(അപ്പോ:1:4). ഉയിർത്തെഴുന്നേറ്റ കർത്താവ് തന്റെ ശിഷ്യന്മാർക്ക് കൊടുത്ത നിർദ്ദേശമാണിത്. എന്തുകൊണ്ടെന്നാൽ 'എങ്കിലും പിതാവ് എന്റെ നാമത്തിൽ അയപ്പാനുള്ള പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ നിങ്ങൾക്ക് സകലവും ഉപദേശിച്ച് തരികയും ഞാൻ നിങ്ങളോട് പറഞ്ഞത് ഒക്കെയും നിങ്ങളെ ഓർമ്മപെടുത്തുകയും ചെയ്യും ' (യോഹ:14:26). പെന്തികൊസ്തി പെരുന്നാളിൽ ആത്മാവിന്റെ അഭിഷേകത്തിനായി ഒരുക്കത്തോടെ കാത്തിരിക്കുന്ന സമയമാണല്ലൊ. വാസ്തവത്തിൽ പെന്തികൊസ്തി നാളിൽ എന്താണ് സംഭവിക്കുന്നത്? സ്വർഗ്ഗവും ഭൂമിയും തമ്മിലും ദൈവവും മനുഷ്യനും തമ്മിലും മനുഷ്യനും മനുഷ്യനും തമ്മിലും ഉള്ള അകലം കുറക്കുകയും ബന്ധം പുനസ്ഥാപിക്കപ്പെടുകയുമാണ് അതുകൊണ്ട് ലോകത്തെ ആകമാനം പുതുക്കുകയും അനുരഞ്ജിപ്പിക്കുകയും ചെയ്യുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിൽ പങ്കാളികളാകാനുള്ള ആഹ്വാനമാണ് പെന്തികൊസ്ത് അനുഭവം നൽകുന്നത്. അഖിലലോക സഭാ കൗൺസിലിന്റെ വിശ്വാസ പട്ടത്വ കമ്മീഷന്റെ റിപ്പോർട്ടിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെ കുറിച്ച് പറയുന്നത് എല്ലാ സംസ്കാരങ്ങളുടേയും മണ്ഡലത്തിൽ പ്രവാചക ദൗത്യത്തിനു വേണ്ടി സഭയെ ശക്തീകരിക്കുന്ന ധർമ്മമാണ് പരിശുദ്ധാത്മാവ് നിർവ്വഹിക്കുന്നത് എന്നാണ്. ഈ പ്രവാചക ദൗത്യത്തെക്കുറിച്ചാണ് പത്രോസ് യോവേൽ പ്രവചനം ഉദ്ധരിച്ച് പറയുന്നത്, 'അന്ത്യകാലത്ത് സകല ജഡത്തിന്മേലും എന്റെ ആത്മാവിനെ പകരും, നിങ്ങളുടെ പുത്രൻമാരും പുത്രിമാരും പ്രവചിക്കും, നിങ്ങളുടെ യൗവ്വനക്കാർ ദർശനങ്ങൾ ദർശിക്കും, നിങ്ങളുടെ വൃദ്ധരായവർ സ്വപ്നങ്ങൾ കാണും. എന്റെ ദാസന്മാരുടെ മേലും ദാസിമാരുടെ മേലുംകൂടെ ഞാൻ ആ നാളുകളിൽ എന്റെ ആത്മാവിനെ പകരും; അവരും പ്രവചിക്കും.ഞാൻ മീതെ ആകാശത്തിൽ അത്ഭുതങ്ങളും താഴെ ഭൂമിയിൽ അടയാളങ്ങളും കാണിക്കും; രക്തവും തീയും പുകയാവിയും തന്നെ. കർത്താവിന്റെ വലുതും പ്രസിദ്ധവുമായ നാൾ വരും മുമ്പേ സൂര്യൻ ഇരുളായും ചന്ദ്രൻ രക്തമായും മാറിപ്പോകും. എന്നാൽ കർത്താവിന്റെ നാമം വിളിച്ചപേക്ഷിക്കുന്ന ഏവരും രക്ഷിക്കപ്പെടും എന്ന് ദൈവം അരുളിച്ചെയ്യുന്നു. (അപ്പോ:2:17-21)'. രാജ്യത്ത് ക്ഷാമവും പ്രകൃതി നാശവും, ദൈവ- മനുഷ്യ ബന്ധം നശിക്കുകയും ചെയ്ത പശ്ചാത്തലത്തിലാണ് യോവേൽ പ്രവാചകൻ തന്റെ പ്രവചനം നടത്തിയത്. നഷ്ടപ്പെട്ട ബന്ധം പുനഃസ്ഥാപിക്കാൻ ഹൃദയപൂർവ്വമായ അനുതാപത്തിന് ആഹ്വാനം ചെയ്യുകയാണ് അദ്ദേഹം. ദൈവവുമായുള്ള ബന്ധം പുനഃസ്ഥാപിക്കുമ്പോൾ മനുഷ്യരിൽ നിറയുന്ന ആത്മീകശക്തി തിന്മയെ ചെറുത്ത് നിൽക്കാൻ സഹായിക്കുന്നു. ഇവിടെ ഒരു കൂട്ടായ പ്രവർത്തനശൈലി രൂപപ്പെടുന്നതും അതുവഴി മുമ്പുണ്ടായിരുന്നതിനേക്കാൾ ക്ഷേമവും ഐശ്വര്യങ്ങളും ദൈവാനുഗ്രഹങ്ങളും വീണ്ടുകിട്ടുകയും ചെയ്യുന്നു. ആദിമ സഭയിൽ നാം കാണുന്ന പെന്തികൊസ്തി അനുഭവം ജാതി-ലിംഗ-വർഗ്ഗ-ഭാഷ അതിർവരമ്പുകൾക്കതീതമായിരുന്നു. ആ ഒരുമയുടെ, കൂട്ടായ്മയുടെ വളർച്ചയാണ് ആദിമസഭയിൽ നാം കാണുന്നത്.

ഇന്ന് ഈ കൂട്ടായ്മ നഷ്ടപ്പെട്ട അവസ്ഥയാണ് കാണുന്നത് വിഭാഗീയതയും അടിച്ചമർത്തലും കൂടിവരുന്ന കാലത്താണ് നാം ജീവിക്കുന്നത്. മതത്തിന്റെയും സംസ്കാരത്തിന്റെയും പേരിലുള്ള വിഷലിപ്തമായ വാദപ്രതിവാദങ്ങളും ഏറ്റുമുട്ടലുകളും കൊലപാതകങ്ങളും നമ്മുടെ സമാധാനം കെടുത്തുന്നു. ഈ സാഹചര്യത്തിലാണ് പെന്തികൊസ്തി അനുഭവത്തിലൂടെയുള്ള പരിശുദ്ധാത്മാഭിഷേകത്തിന്റെ ആവശ്യകത വിവിധ ദേശക്കാരായ പല ഭാഷ സംസാരിക്കുന്ന ആളുകൾ ദൈവാത്മാവിൽ ഒരുമിച്ച് ചേർന്നപ്പോൾ പരസ്പരം മനസിലാക്കുന്നു. ഒരു സ്ഥലത്ത് ഒരേ മനസ്സോടെ ഐക്യത്തിൽ വർത്തിച്ചപ്പോഴാണ് ആത്മാവിന്റെ ശക്തി അവരിൽ പ്രവർത്തിച്ചത്. ഇന്ന് കുടുംബത്തിലും സമൂഹത്തിലും പരസ്പരം മൽസരിച്ച് ആത്മാവ് നഷ്ടപ്പെട്ട അവസ്ഥയാണ്. ആത്മാവിൽ നിറഞ്ഞ് ഐക്യം വീണ്ടെടുക്കേണ്ടതുണ്ട്.

പരിശുദ്ധാത്മാവിന്റെ പ്രവർത്തനമായി നിർണ്ണയിക്കപ്പെടുന്നത് വൈവിധ്യത്തിലെ ഏകത്വമാണ്. അന്നവിടെ വിവിധ രാജ്യക്കാരും ഭാഷക്കാരും സന്നിഹിതരായിരുന്നു. പക്ഷേ അവരെല്ലാം സ്വന്തം ഭാഷയിൽ സുവിശേഷം ശ്രവിച്ചു. നമ്മുടെ രാജ്യം വിവിധ സംസ്കാരങ്ങളാൽ സമ്പന്നമാണ്. പരസ്പര സഹവർത്തത്തിൽ കഴിഞ്ഞു വരുന്ന ഈ സമൂഹം ഇന്ന് ജാതിയുടേയും മതത്തിന്റെയും ഭാഷയുടേയും മതിലുകൾ കെട്ടിപ്പൊക്കുന്ന കാഴ്ചയാണ് എവിടേയും. ഈ മതിലുകൾ പൊളിയണം. ദൈവാത്മാവിൽ വൈവിധ്യങ്ങളെ അംഗീകരിച്ച് പരസ്പര ബഹുമാനത്തോടെ കഴിയാനുള്ള സാഹചര്യം സൃഷ്ടിക്കപ്പെടണം. പരിശുദ്ധാത്മാവ് നൽകുന്ന ഐക്യം വൈവിധ്യങ്ങളെ നശിപ്പിക്കുന്നതല്ല, സമന്വയിപ്പിക്കുന്നതാണ്, അത് പ്രവർത്തനനിരതമാണ്.

പരിശുദ്ധാത്മാവിന്റെ പ്രവർത്തനം അനുസ്യൂതം പ്രവഹിക്കേണ്ട ഇടങ്ങളാണ് കുടുംബങ്ങൾ. കാരണം സമൂഹമാകുന്ന ശരീരത്തിന്റെ ജീവകോശമാണ് ഓരോ കുടുംബവും. ജീവന്റെ അംശം പാവനമാണല്ലൊ പാവനമായ സ്നേഹത്തിന്റെ ഒത്തുചേരലാണ് കുടുംബം. 'പരിശുദ്ധാത്മാവ്' (Pneuma/ Ruha) തരുന്ന അർത്ഥം തന്നെ അദൃശ്യമായ ജീവനെ പ്രദാനം ചെയ്യുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്നതാണ്. ഈ പദം ഒരു സ്ത്രീലിംഗമാണെന്നത് കേവലം യാദൃശ്ചികമാകാൻ വഴിയില്ല, കാരണം ജീവൻ ഉല്പാദിപ്പിക്കപ്പെടുന്നതും അതിനെ നിലനിർത്തുന്നതും സ്ത്രീയിലൂടെയാ ണല്ലൊ ഈയൊരർത്ഥത്തിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനം ഏറ്റവും കുടുതൽ ഉൾക്കൊള്ളാൻ സാധിക്കുന്നത് സ്ത്രീകൾക്ക് തന്നെയാണ്. ജീവൻ പ്രദാനം ചെയ്യുന്ന, പരിപാലിക്കുന്ന, ആശ്വസിപ്പിക്കുന്ന ദൈവാത്മാവിന്റെ പ്രവർത്തനവും ഒരമ്മ നിർവ്വഹിക്കുന്നതു തന്നെയാണല്ലോ. ഇത് ഒരിക്കലായിട്ടുള്ളതല്ല, നിലക്കാൻ പാടുള്ളതുമല്ല. പരിശുദ്ധാത്മാവിന്റെ അഭിഷേകം നാം പ്രാപിച്ച് നിലക്കാത്ത പ്രവാഹമായി നമ്മുടെ കുടുംബങ്ങളിലൊഴുകട്ടെ. പരസ്പരം ആദരിക്കുന്ന, ആശ്വസിപ്പിക്കുന്ന, സ്നേഹം പങ്കിടുന്ന, ആത്മാവിന്റെ ഫലങ്ങൾ വിളയുന്ന വയലുകളായി തീരട്ടെ നമ്മുടെ ഭവനങ്ങൾ. സമൂഹത്തിന് ജീവനും ഓജസും കൊടുക്കുന്ന ജീവകോശങ്ങളാകട്ടെ നമ്മുടെ കുടുംബങ്ങൾ. പരിശുദ്ധാത്മാവേ വരേണമെ! വിവേകത്തിന്റെയും, സ്നേഹത്തിന്റെയും, ഐക്യത്തിന്റെയും, തിരിച്ചറിവിന്റെയും ആത്മാവിനെ ഞങ്ങളിൽ നിറക്കണമെ!!.

## 25th Anniversary of Heavenly Abode



# P C GEORGE

**Akamuttathu House**
**Pathanapuram**

Date of birth - 18th May 1922
Date of departure- 3rd June 1997

*Inserted by:*
**Adv Dr Mathai Mampallil**

Holy memorial service at Mount Tabor Dayara Chapel, Pathanapuram, on 3rd June 2022 at 6.30 am

## 10th Death Anniversary
## 25-05-2022



# REV. FR. V. J. JOSEPH

VADASERIYATH
VAYALATHALA

ആചാര്യേശാ! മശിഹാ കുദാശകളർപ്പിച്ചോ-
രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം

18/05/2022 **മൂന്നാം ചരമ വാർഷികം** 23/05/2022



വെരി. റവ. ഫാ. സ്തേഫാനോസ് റമ്പാൻ



റവ. ഫാ. ഡോ. വി. ശാമുവേൽ

**കളീക്കൽ (ഹൗസ്), ചീമേനി**

(സുൽത്താൻ ബത്തേരി ഭദ്രാസനം)

*Inserted by:* **Fr. Baby John Kaleeckal & Family**



# മനഃപൂർവ്വം

## 22

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

**മകന്റെ വിവാഹം കഴിഞ്ഞിട്ട് വർഷം മൂന്നായി.** പക്ഷേ വിശേഷമൊന്നും ആയിട്ടില്ല. മരുമകളാണെങ്കിൽ അക്കാര്യത്തിൽ ഒരു താൽപര്യവും കാണിക്കുന്നില്ല. ഇക്കാര്യങ്ങളൊക്കെ അവരോടു പറയാൻ അമ്മ എന്ന നിലയ്ക്ക് എനിക്ക് പരിമിതികൾ ഒക്കെയുണ്ടല്ലോ. "അതുകൊണ്ട് ഡോക്ടർ ഒന്നു പറയണം" മറിയാമ്മ ടീച്ചർ ഡോക്ടറെ കാണാൻ വന്നത് ടീച്ചർക്കുവേണ്ടിയല്ല, മകന്റെയും മരുമകളുടെയും കാര്യം പറയാനാണ്. "എന്റെ ടീച്ചറെ, നല്ല വിദ്യാഭ്യാസവും ജോലിയും ഒക്കെയുള്ള പ്രായപൂർത്തിയായ മക്കൾക്ക് ഇതൊക്കെ അറിയാമല്ലോ? അതിൽ മറ്റുള്ളവർ ഇടപെടാതിരിക്കുന്നതല്ലേ നല്ലത്? എന്ന മറുപടി ടീച്ചറെ തൃപ്തിപ്പെടുത്തിയില്ല. ഇതേ ടീച്ചർ തന്നെയാണല്ലോ മൂന്ന് വർഷം മുമ്പ് മകൾ ഗർഭിണിയായത് വേണ്ടത്ര പ്ലാനിംഗ് ഇല്ലാതെയാണ്, ഇപ്പോൾ ഗർഭവും പ്രസവവും ഒക്കെയായാൽ അവളുടെ ജോലിയെ ബാധിക്കും. അതിനാൽ ഗർഭം അലസിപ്പിക്കണം എന്ന ആവശ്യവുമായി തന്നെ കാണാൻ വന്നത് എന്ന് ഡോക്ടർ ഓർത്തെടുത്തു. സന്ദർഭത്തിന്റെ ഗൗരവം കുറയ്ക്കാനായി ആ വിഷയം എടുത്തിട്ടു. 'അതേ അന്ന് ഡോക്ടർ പറഞ്ഞതനുസരിച്ച് ഇല്ലായിരുന്നെങ്കിൽ, ഇപ്പോൾ ഇത്ര മിടുക്കിയായ ഒരു പേരക്കുട്ടിയെ ഞങ്ങൾക്ക് കിട്ടില്ലായിരുന്നു. ആ സന്തോഷമൊക്കെ അനുഭവിച്ചല്ലേ അറിയൂ. കുട്ടിയുണ്ടായാൽ ഞാൻ വളർത്തിക്കൊള്ളാം. ഡോക്ടറെ അവർക്ക് വിശ്വാസമാണ് ഡോക്ടർ പറയണം'.

വിവാഹം എന്നു പറയുമ്പോൾ കാഴ്ചയിലുള്ള ചേർച്ച, കുടുംബ പാരമ്പര്യം, വിദ്യാഭ്യാസം, ജോലി, സാമ്പത്തിക സ്ഥിതി എന്നിവയൊക്കെയാണ് ഏറ്റവും പ്രധാനമായ പരിഗണനകൾ. പക്ഷേ ഇവയൊക്കെ നന്നായി ചേരുന്ന വിവാഹങ്ങളിലും പ്രശ്നങ്ങൾ ഉണ്ടാകുന്നത് പലപ്പോഴും ഇങ്ങനെയുള്ള കാര്യങ്ങളിലാണ്. ഇത്തരം പ്രശ്നങ്ങൾ ദാമ്പത്യ ബന്ധത്തെയും കൂടുതൽ ബന്ധങ്ങളെയും ബാധിക്കുന്ന പ്രശ്നങ്ങളായി വളരാം. ഇവ ഒഴിവാക്കാനായി ചില പ്രായോഗിക മാർഗ്ഗങ്ങൾ നിർദ്ദേശിക്കാം.

**ഒന്ന്,** വിവാഹം നിശ്ചയിക്കുന്നതിന് മുമ്പ് ഒരു അഞ്ചാറ് മാസമെങ്കിലും (പ്രാഥമികമായി ഇഷ്ടപ്പെട്ടതിനുശേഷം) ചെറുക്കനും പെണ്ണിനും പരസ്പരം കാണാനും, സംസാരിക്കാനും ഉള്ള അവസരമുണ്ടാകണം. തങ്ങളുടെ ഭാവി ജീവിതത്തെപ്പറ്റിയുള്ള കാഴ്ചപ്പാടുകൾ പങ്കുവയ്ക്കാനും, അവ പൊരുത്തപ്പെടുന്നതാണോ എന്ന് വിലയിരുത്താനും ഈ കാലയളവ് അവർ ഉപയോഗിക്കണം. ഈ കാലയളവിനുശേഷം തങ്ങൾ വിവാഹിതരാകാൻ തീരുമാനിക്കുന്നു എന്ന് അവർ പറഞ്ഞാൽ മാത്രം മാതാപിതാക്കൾ മുമ്പോട്ട് പോവുക.

**രണ്ട്,** വിവാഹത്തിനു ശേഷം കഴിയുമെങ്കിൽ അവർ കുറച്ച് നാളെങ്കിലും മാറി (തനിച്ച്) താമസിക്കുവാനുള്ള അവസരം കൊടുക്കുക. വിവാഹ ജീവിതത്തിന്റെ ആദ്യവർഷങ്ങളിൽ ഇപ്പോഴത്തെ തലമുറ കൂടുതൽ സ്വാതന്ത്ര്യവും സ്വകാര്യതയും ആഗ്രഹിക്കുന്നുണ്ട്. "ഒരു മകനല്ലേ ഉള്ളൂ, അവർക്കിവിടെ എന്താണ് കുറവ്. ഞങ്ങൾ ഒരു പോരും എടുക്കുന്നില്ലല്ലോ" എന്ന ന്യായങ്ങൾക്ക് അപ്പുറമാണ് ഈ തലമുറയുടെ ആവശ്യങ്ങൾ.

**മൂന്ന്,** എത്ര കുട്ടികൾ വേണം, അത് എപ്പോൾ വേണം എന്നൊക്കെ ചിന്തിക്കുവാനും തീരുമാനിക്കുവാനും ഉള്ള ഉത്തരവാദിത്വം ഭാര്യയ്ക്കും ഭർത്താവിനും മാത്രമാണ്. അതിൽ ഇരുവശത്തുനിന്നുമുള്ള മാതാപിതാക്കൾ ഇടപെടാതിരിക്കുക. ജോലി സംബന്ധമായോ മറ്റ് അസൗകര്യങ്ങൾ അവർക്കുണ്ടെങ്കിൽ പേരക്കുട്ടികളെ പരിപാലിക്കാനുള്ള ഉത്തരവാദിത്വത്തിൽ അവരെ സഹായിക്കുക എന്നതുമാത്രമാണ് തങ്ങളുടെ റോൾ എന്ന് മാതാപിതാക്കൾ തിരിച്ചറിയണം.

**നാല്,** മക്കൾ ഉണ്ടാകുക എന്നത് തങ്ങളുടെ വിവാഹത്തിലൂടെ ദൈവം തങ്ങളെ ഏൽപ്പിച്ചിരിക്കുന്ന വലിയ ഉത്തരവാദിത്വമാണ് എന്ന തിരിച്ചറിവ് വിവാഹത്തിന് തീരുമാനം എടുക്കുന്ന സമയത്ത് തന്നെ ഉണ്ടാകണം. ഗർഭധാരണം സംഭവിക്കുന്നില്ല എങ്കിൽ ആരെങ്കിലും പറയുന്നത് കേട്ട് ഏതെങ്കിലും പ്രാർത്ഥനാ തട്ടിപ്പുകാരുടെ ചൂഷണങ്ങൾക്ക് ഇരയാകാതെ ദൈവാശ്രയത്തോടെ ശാസ്ത്രീയ ചികിത്സകൾ തേടുക. പ്ലാനിംഗ് ഇല്ലാതെ ഗർഭിണിയായി, അതിനാൽ അബോർഷൻ ചെയ്തേക്കാം. എന്ന് നിസ്സാരമായി ഒരിക്കലും ചിന്തിക്കരുത്. എത്ര കുട്ടികൾ വേണം, അവർ തമ്മിൽ എത്ര വയസ് വ്യത്യാസം വേണം എന്നൊക്കെ പ്ലാൻ ചെയ്യാനും അത് നടപ്പിലാക്കാനുമുള്ള സ്വാതന്ത്ര്യം ഉണ്ടല്ലോ? ശാസ്ത്രത്തിന്റെ സഹായത്തോടെ അത് നടപ്പിലാക്കുകയാണ് വേണ്ടത്. പക്ഷേ പ്ലാനിലില്ലാത്ത ഒരു ഗർഭധാരണം സംഭവിച്ചാൽ ഇത് ദൈവത്തിന്റെ പ്ലാൻ ആണ് എന്നു കരുതി സന്തോഷമായി അതിനെ സ്വീകരിക്കുകയാണ് വേണ്ടത്. അമ്മയുടെയോ കുഞ്ഞിന്റെയോ ജീവൻ അപകടത്തിലാകുന്ന അപൂർവ്വം സന്ദർഭങ്ങളിലൊഴികെ ഒരിക്കലും ഗർഭഛിദ്രം നടത്താൻ പാടില്ല എന്ന മൂല്യബോധം നമുക്ക് ഉണ്ടായേ തീരൂ.

കോവിഡ് കാലത്ത് നിന്നുപോയതും ശോഷിച്ചതുമായ നമ്മുടെ വിവാഹ പൂർവ്വ വിവാഹാനന്തര കൗൺസലിംഗ് പ്രോഗ്രാമുകൾ ശക്തമായി തിരിച്ചുവരേണ്ടതുണ്ട്. ന്യൂജനറേഷൻ പ്രശ്നങ്ങളെ സൗഹൃദത്തോടെ സമീപിക്കുന്ന മൂല്യവർദ്ധിത പരിപാടിയായി അവയെ നമുക്ക് മാറ്റിയെടുത്തേ തീരൂ.

തുടരും



# യുദ്ധഭൂമിയിലെ പതിനഞ്ചു ദിനരാത്രങ്ങൾ

**അനീറ്റ സാറ സണ്ണി**

കാലത്തിന്റെ ദൈർഘ്യം വെച്ച് നോക്കുമ്പോൾ നമ്മുടെ ജീവിതം തീർത്തും ചെറുതാണ്. ഈ ചെറുജീവിതത്തിൽ മനുഷ്യനെ മുമ്പോട്ട് നയിക്കുന്നത് ഉള്ളിലെ ആഗ്രഹങ്ങളും പ്രതീക്ഷകളുമാണ്. ഒരു വ്യക്തി എന്ന നിലയിൽ എന്റെ ഉള്ളിലുള്ള ചെറിയ ചെറിയ ആഗ്രഹങ്ങളുടെയും സ്വപ്നങ്ങളുടെയും ചിറകുപറ്റിയാണ് യുക്രൈൻ എന്ന ദേശത്തു ചെന്നു ചേരുന്നത്. ഈ കൊച്ചുരാജ്യത്തിന്റെ ചെറിയോരിടമായ 'സുമി' എന്ന സ്ഥലത്തു മെഡിക്കൽ വിദ്യാർത്ഥിയായി പഠനം ആരംഭിച്ചത് 2018 ലാണ്. ചിലസ്ഥലങ്ങളെ നമ്മളൊക്കെ 'സെക്കന്റ് ഹോം' എന്ന് വിശേഷിപ്പിക്കാറില്ലേ, ഞങ്ങളുടെ രീതിയിൽ പറഞ്ഞാൽ അതുപോലെയൊരു വൈബ് പകർന്നു തന്ന ഇടമായിരുന്നു ഉക്രൈൻ. ഇവിടം പകർന്നു തന്ന ജീവിതാനുഭവങ്ങൾ വർണനാതീതമാണ്. കാഴ്ചയ്ക്ക് കൗതുകം ഉണർത്തുന്ന പ്രദേശങ്ങൾ ഋതുഭേദങ്ങൾ കൊണ്ട് കണ്ണിനെ ത്രസിപ്പിക്കുന്ന കാഴ്ചകൾ. വിശ്വാസത്തിന്റെയും, പ്രാർത്ഥനയുടെയും പുതിയൊരു മാനം ഓർത്തോഡോക്സി യിൽ നിന്നുകൊണ്ട് പകർന്നുതന്ന ഞങ്ങളുടെ ദേവാലയങ്ങൾ, അങ്ങനെ അക്ഷരങ്ങൾ കൊണ്ട് വർണ്ണിക്കുവാൻ ആകാത്ത എത്രയോ അനുഭവങ്ങളും കാഴ്ചകളമാണ് ഉള്ളത്.ഇതിനിടയിൽ നീറിപുകഞ്ഞ ഒരു സംഭവവികാസമാണ് യുക്രൈൻ, നാറ്റോ എന്ന സംഘടനയുടെ ഭാഗം ആകുവാൻ പോകുന്നു എന്നത്. ഇതിന്റെ പശ്ചാത്തലത്തിൽ റഷ്യൻ അധിനിവേശത്തിന്റെ ഭാഗമായി, കേട്ട് കേൾവി മാത്രമുണ്ടായിരുന്ന 'യുദ്ധം'എന്ന ഭീകരത ഞങ്ങളുടെ മുന്നിൽ നേർകാഴ്ചയായി.

യുദ്ധ ഭൂമിയിലെ 15 ദിനരാത്രങ്ങൾ അതീവ ഭയം ഉളവാക്കുന്നവയായിരുന്നു. കീവിൽ നിന്ന് കേട്ട യുദ്ധശ്രുതി നൊടിയിടകൊണ്ട് ഞങ്ങൾ ആയിരിക്കുന്ന സുമി എന്ന പ്രദേശം വരെ എത്തി.ഈ കുറഞ്ഞ ദിവസങ്ങൾ കൊണ്ട് സൂപ്പർ മാർക്കറ്റുകളും ഷോപ്പിംഗ് മാളുകളും കാലിയായി. കിട്ടിയ സാധനങ്ങൾ സ്വരൂപിച്ചു വെച്ച്, ഉള്ളത്കൊണ്ട് ജീവിക്കുവാൻ ഉള്ള ശ്രമമായിരുന്നു പിന്നീട്. സ്ഫോടനങ്ങൾ ഞങ്ങൾ താമസിക്കുന്ന മുറിയുടെ ജനാലകൾ വഴി കാണാവുന്ന രീതിയിൽ അരികിൽ എത്തി. പിന്നീട് ജീവിതക്രമം ഒരു സൈറണിലേക്ക് മാറി. സൈറൺ അടിക്കുമ്പോൾ ബങ്കറിലേക്കും (അണ്ടർ ഗ്രൗണ്ട് റൂം)ബങ്കറിൽ നിന്നും മുറികളി ലേക്കും ഉള്ള ഓട്ടങ്ങൾ ആയിരുന്നു പിന്നീട്. സമാധാനാന്തരീക്ഷം പേറിയിരുന്ന സ്ഥലം സ്ഫോടന ശബ്ദമുഖരിതമായി. വൈദ്യുതി നിലച്ചു, കുടിവെള്ളവും നിത്യോപയോഗത്തിന് ഉള്ള വെള്ളവും ലഭിക്കാതെ ആയി .ഈ സമയത് ആശ്വാസമായത് മഞ്ഞുപാളികൾ ആണ്. മഞ്ഞു ഉരുക്കി വെള്ളം എടുത്തു ദാഹം മകറ്റി. ഇപ്പോൾ ഇതിനെപ്പറ്റിയൊക്കെ ചിന്തിക്കുമ്പോൾ ഒരു അത്ഭുതമായാണ് എല്ലാം തോന്നുന്നത്.

ഈ പ്രതികൂല സാഹചര്യങ്ങളിൽ പ്രതീക്ഷ വെച്ചിരുന്നത് ഇന്ത്യൻ എംബസിയിലായിരുന്നു. ഇരുപതിനായിരത്തിനടുത്ത് ഇന്ത്യൻ വിദ്യാർത്ഥികൾ ഉണ്ടായിരുന്നതിൽ ഭൂരിഭാഗം ആളുകളും തിരിച്ച ഇന്ത്യയിൽ എത്തിയ വാർത്തകൾ ഞങ്ങൾക്ക് ശുഭപ്രതീക്ഷകൾ നല്കുന്നുണ്ടായിരുന്നുവെങ്കിലും, ഞങ്ങൾ ആയിരിക്കുന്ന സ്ഥലമായ 'സുമി' റഷ്യൻ അതിർത്തിയോട് അടുത്തുള്ള സ്ഥലം ആയിരുന്നതിനാൽ അവിടുന്ന് ഉള്ള യാത്ര അപകടകരമായിരുന്നു. പലതവണ ഇന്ത്യൻ എംബസി റസ്ക്യൂവിനുള്ള ശ്രമങ്ങൾ നടത്തിയെങ്കിലും രണ്ടു രാജ്യങ്ങളും വെടിനിർത്തൽ ലംഘിച്ചതിനാൽ മടക്കം തീർത്തും ബുദ്ധിമുട്ടിലായി. ഒരു തവണ തിരികെ പോരുവാൻ ഉള്ള ബസ്സുകൾ ഹോസ്റ്റലിന്റെ മുന്നിൽ എത്തുകയും ഞങ്ങൾ ബസ്സിൽ കയറുകയും ചെയ്തു, അന്നും മുൻ അനുഭവം തന്നെ ഉണ്ടായി. ഇവിടെ പ്രത്യേകം ഒരു കാര്യം ഓർക്കേണ്ടത് അത്യാവശ്യം ആയിട്ടുണ്ട്. തിരികെ പോരുവാൻ ഉള്ള ബസ്സുകൾ കണ്ടപ്പോൾ ഞങ്ങളുടെ മനസ്സുകൾ ആശ്വാസം കൊണ്ട് നിറഞ്ഞു. കരുതി വെച്ചിരുന്ന ആഹാരം സമീപത്തു ഉണ്ടായിരുന്ന ഉക്രൈൻ നിവാസികൾക് നൽകി. നിർഭാഗ്യമെന്ന് പറയട്ടെ മടക്കയാത്ര അന്നും നടന്നില്ല. തിരിച്ചു ഞങ്ങൾ റൂമുകളിൽ എത്തി. തിരികെ പോരുവാൻ ഉള്ള പ്രതീക്ഷയും ആഹാരവും എല്ലാം നഷ്ടമായി. ഈ സമയത് ആണ് ഉക്രൈൻ ജനതയുടെ മനസിന്റെ മഹത്വം മനസ്സിലായത്. ഞങ്ങൾക്ക് തിരികെ പോരുവാൻ കഴിഞ്ഞില്ല എന്ന് അവർ അറിഞ്ഞപ്പോൾ, ഞങ്ങൾ അവർക്കു നൽകിയ ആഹാരങ്ങൾ എല്ലാം അവർ തിരികെ നൽകി.ഇങ്ങനെ മനസിനെ സ്പർശിച്ച നിരവധി സംഭവങ്ങൾ യുദ്ധകാലത്തു നേരിട്ട് അനുഭവിക്കുവാൻ ഇടയായിട്ടുണ്ട്.എഴുതുവാൻ ഉള്ള പരിമിതികൾ കൊണ്ട് അവ എല്ലാം എഴുതുന്നില്ല.

മടക്കയാത്രയുടെ ക്രമീകരണങ്ങൾ എല്ലാം വീണ്ടും നടന്നു കൊണ്ടിരുന്നു. അവസാനം രണ്ടു രാജ്യങ്ങളുടെയും സഹകരണത്തോട് കൂടി നാലു ദിവസങ്ങൾ കൊണ്ട് ഞങ്ങൾ ഇന്ത്യയിൽ എത്തി.യാത്രയിൽ നിരവധി ആളുകളുടെ പ്രാർത്ഥന ഞങ്ങൾക്ക് തുണയായിരുന്നു. പോളണ്ടിൽ എത്തി ഇന്ത്യൻ എയർ ഫോഴ്സിന്റെ വിമാനം കണ്ടപ്പോഴുണ്ടായ സന്തോഷം വർണനാതീതമാണ്. ഇന്നും എയർഫോഴ്സ് ഓഫീസർമാരുടെ ശബ്ദം കാതുകളിൽ മുഴങ്ങി കേൾക്കുന്നു. 'ഇത് നിങ്ങളുടെ വിമാനമാണ്. ഇനിയും നിങ്ങൾ സ്വതന്ത്രരാണ്.'

ഉള്ളു നീറുമ്പോഴും ഞങ്ങളുടെ മടക്കയാത്രയിൽ കൈകൾ വീശി ആശംസകൾ അറിയിച്ച ഉക്രൈൻ നിവാസികളുടെ കണ്ണിലെ നീറ്റൽ ഇന്നും മനസ്സിലുണ്ട്. അതുകൊണ്ട് പ്രാർത്ഥനയിൽ ഒന്നേയുള്ളൂ, യുദ്ധം വേഗം അവസാനിക്കട്ടെ. ഉക്രൈനിലെ സമാധാന അന്തരീക്ഷം പുതുലയട്ടെ.

○

# വേർപാടിന്റെ നാലാം വാർഷികം

29–05–2022

# മദർ സൂസൻ കുരുവിള

**മദർ സുപ്പീരിയർ**

**മാർ ഗ്രീഗോറിയോസ് ആശ്രമം, മുളന്തുരുത്തി**

ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ

സ്നേഹസ്മരണകളോടെ...

**അമ്മച്ചിയുടെ ആത്മീയ മക്കൾ**



# ദിവ്യബോധനം

## പുതിയ ബാച്ചിലേക്കുള്ള രജിസ്ട്രേഷൻ

സഭയുടെ അത്മായ വേദശാസ്ത്ര പഠന പരിപാടിയായ ദിവ്യബോധനത്തിന്റെ പുതിയ ബാച്ചിലേക്കുള്ള രജിസ്ട്രേഷൻ 2022 ജൂൺ മാസത്തിലാണ് നടത്തേണ്ടത്. കോഴ്സുകൾ:

1. POCE-Proficiency in Orthodox Christian Education (ദ്വിവത്സര സർട്ടിഫിക്കറ്റ് കോഴ്സ്)
2. DOCE Diploma in Orthodox Christian Education (ദ്വിവത്സര ഗ്രാജേറ്റ് കോഴ്സ്)
3. GOCE-Graduation Orthodox Christian Education (ത്രിവത്സര ഗ്രാജുവേറ്റ് കോഴ്സ്)

മുൻപു നടന്ന കോഴ്സുകളുടെ പരീക്ഷ ഫലം മേയ് 31-നു പ്രസിദ്ധീകരിക്കുവാൻ ആവശ്യമായ പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. എല്ലാ ഓർത്തഡോക്സ് സഭാംഗങ്ങളും നിർബന്ധമായും പഠിച്ചിരിക്കേണ്ട ഈ കോഴ്സുകൾക്കു രജിസ്റ്റർ ചെയ്യുവാൻ divyabodhanam.org എന്ന website ൽ ലഭ്യമാകുന്ന അപേക്ഷാ ഫോം പൂരിപ്പിച്ച് രൂപാ 300 ഫീസ് സഹിതം Registrar, Divyabodhanam, Orthodox Theological Seminary, P.B. No. 98, Kottayam, 686001 എന്ന വിലാസത്തിൽ അയയ്ക്കണം അപേക്ഷാ ഫോം ദിവ്യബോധനം ഭദ്രാസന ഡയറക്ടർമാരിൽ നിന്നോ കേന്ദ്ര ഓഫീസിൽ നിന്നോ നേരിട്ടും ലഭ്യമാകുന്നതാണ്. POCE യുടെ ടെക്സ്റ്റ് ബുക്കുകൾ എല്ലാം ഇംഗ്ലീഷിലും ലഭ്യമാണ്. ഈ വർഷം മുതൽ കേന്ദ്ര പരീക്ഷകൾ ഓൺലൈനിൽ നടത്തുവാനുള്ള ക്രമീകരണവും ചെയ്യുന്നുണ്ട്. വിശദവിവരങ്ങൾക്ക് Mob: 6282761354, www.divyabodhanam.org



മലങ്കരസഭയിലെ ഏറ്റവും പ്രക്ഷുബ്ധമായ കാലഘട്ടത്തിൽ പ. സഭയെ ദിശാബോധത്തോടെ നയിച്ച ബഹുമുഖ പ്രതിഭയായ പിതാവാണ് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ. 1970 മുതൽ 1981 വരെ ഒരു ദശാബ്ദത്തിലധികം അദ്ദേഹത്തിന്റെ പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്ന ഫാ. ഡോ. ജോർജ് കോശിയുടെ ഓർമ്മക്കുറിപ്പുകൾ 25 ലേഖനങ്ങളായി. "ഈ ഗ്രന്ഥത്തിലെ വരികളും വിവരണങ്ങളും ഏറെയും കേട്ടറിവല്ല, നേരിട്ടുള്ള അറിവാണ്; കണ്ടറിവാണ്. മാർത്തോമ്മാശ്ലീഹായുടെ' എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന സനാതന സാക്ഷ്യം പോലെ തൊട്ടറിവാണ്.

### യേശുക്രിസ്തുവിന്റെ ആത്മകഥ

**പി.സി. എറികാട്**

സത്യവേദപുസ്തകത്തിലെ സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയ യേശു ക്രിസ്തുവിന്റെ ജീവിതവും ദർശനവും കാലാനുക്രമം അനുസരിച്ച് പരാവർത്തനം ചെയ്ത് രചിക്കപ്പെട്ട കൃതി. ആത്മകഥയുടെ സങ്കേതമാണ് ഇവിടെ ഉപയോഗപ്പെടുത്തുന്നത്. ക്രിസ്തുവിന്റെ ജീവിതം ഹൃദ്യമായി ആവിഷ്ക്കരിക്കുന്ന പുസ്തകം.

വിദ്യാഭ്യാസ വിചക്ഷണനും എക്യുമെനിക്കൽ വക്താവുമായ ഫാ. ഡോ. സിറ്റി. ഈപ്പൻ അനുസ്മരണ സമ്മേളനവും അച്ചന്റെ തിരഞ്ഞെടുത്ത ലേഖന സമാഹാരങ്ങളുടെ പ്രകാശനവും നടത്തപ്പെട്ടു. ശാസ്താംകോട്ട മാർ ഏലിയാ ചാപ്പലിൽ അഭി. സഖറിയ മാർ അന്തോണിയോസ് മെത്രാപോലീത്ത അധ്യക്ഷത വഹിച്ച യോഗം കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യൂ ഉദ്ഘാടനം ചെയ്തു. ചർച്ച് ഓഫ് ഇംഗ്ലണ്ട് ബിഷപ്പ് റൈറ്റ് റവ.ലൂക്കോസ് വർഗീസ് മുതലാളി അനുസ്മരണ സന്ദേശം നൽകി. അനുസ്മരണ ഗ്രന്ഥ പ്രകാശനം അഭി. ഡോ സഖറിയ മാർ അപ്രേം മെത്രാപ്പോലീത്ത നിർവഹിച്ചു. ഫാ. സാമുവൽ ജോർജ്, ഫാ. ഡോ. കോശി വൈദ്യൻ പ്രൊഫ ഡി. കെ. ജോൺ ഫാ. തോമസ് വർഗീസ് ചാവടിയിൽ എന്നിവർ പ്രസംഗിച്ചു.

## Ist Death Anniversary
## 17-05-2022



# PA KURIAKOSE
## Poochakkeril
**(Panickar Family)**
**Pathamuttom, Kottayam**

നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൻ വലഭാഗത്തിൽ

**Bereaved Family**

First Death Anniversary
19-05-2022



# G. MATHEW
**Puthenveettil Minu Villa,**
Asoka Road,Kaloor, Cochin-17

Served as Sunday School Teacher and Headmaster for more than 50 years at St. Mary's Orthodox Cathedral, Ernakulam

*Wife :* Molly Mathew
*Children & Grand Children.*
Minu, Amyan, Anu, Aby Minu, Hannah, Aidon, Daron
Miju, Sheeja, Job, Airene

## 14th Death Anniversary
## (20-05-2022)



# K. K. MATHEW
(Rtd Tahsildhar)
**Moothedathu Kondoor House**
**Kadamankulam P.O., Kallooppara**

"We shall meet on that beautiful shore"

By Sorrowing
**Sosamma Mathew (Wife) & Family**

IN EVER LOVING MEMORY OF



# ANNAMMA ABRAHAM
Ist year of demise 6-5-2022

**GH, Golden Flat-II**
**BTech Appartments-Thiruvalla**

നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ

Inserted by
Mr. P.A. Abraham & Family



മലങ്കര ഓർത്തഡോക്സ് സഭ അഖില മലങ്കര വൈദിക സംഘം ജനറൽ സെക്രട്ടറിയായി നിയമിതനായ ഫാ. ഡോ. നൈനാൻ വി.ജോർജ് ചെങ്ങന്നൂർ ഭദ്രാസനം -പന്തളം ആറ്റുവ മാർ ബർസൗമാ പള്ളി ഇടവകാംഗവും, ചെറിയനാട് സെന്റ് ജോർജ് പള്ളി വികാരിയുമാണ്.



മലങ്കര ഓർത്തഡോക്സ് സഭയുടെ യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്ര വൈസ് പ്രസിഡന്റായി ഫാ. ഷിജി കോശി തെരഞ്ഞെടുക്കപ്പെട്ടു. കറ്റാനം സെ. സ്റ്റീഫൻസ് വലിയ പള്ളി ഇടവകാംഗവും കല്ലിമേൽ കല്ലുവളയം സെ. തോമസ് ഇടവക വികാരിയുമാണ്.



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കേന്ദ്ര ട്രഷറർ ആയി തെരഞ്ഞെടുക്കപ്പെട്ട ശ്രീ. പേൾ കണ്ണേത്ത്. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പുത്തൻകുരിശ് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റി സ്കൂൾ ഓഫ് കമ്പ്യൂട്ടർ സയൻസിൽ നിന്ന് എം ഫിൽ ന് രണ്ടാം റാങ്ക് കരസ്ഥമാക്കിയ ജിറ്റി ആനി ഏബ്രഹാം. കൂടൽ സെന്റ് മേരീസ് മഹാ ഇടവകയിൽ കൊച്ചുക്കളിയ്ക്കൽ ഫാ. ജുബിൻ രാജിന്റെ ഭാര്യയുമാണ്. അബ്രാം പോൾ ജോർജ് മകനാണ്.



ഇറ്റലി യൂണിവേഴ്സിറ്റി ഓഫ് ജനോവയിൽ നിന്നും ബയോ എഞ്ചിനീയറിംഗ് ആൻഡ് റോബോട്ടിക്സ് എന്ന വിഷയത്തിൽ ഡോക്ടറൽ ബിരുദം കരസ്ഥമാക്കിയ ക്രിസ് തോമസ്. സൗത്ത് പാമ്പാടി സെന്റ് തോമസ് വലിയ പള്ളി ഇടവകയിൽ ഐക്കരമറ്റത്തിൽ റോയ് തോമസിന്റെയും ഏലിയാമ്മ ഐയ്പിന്റെയും മകൻ. ഡെറാഡൂൺ UPES യൂണിവേഴ്സിറ്റിയിൽ നിന്നും എയറോസ്പേസ് എഞ്ചിനീയറിംഗിൽ ഒന്നാം റാങ്കോടെ ബിരുദാനന്തര ബിരുദം കരസ്ഥമാക്കിയിട്ടുണ്ട്

## IInd DEATH ANNIVERSARY
## 2nd May 2022



# T. E. MATHEW

(RETIRED TEACHER
M.D. SEMINARY HIGHER SECONDARY SCHOOL, KOTTAYAM)

**THECKETHIL HOUSE**
**PERUMBAIKADU P.O, KOTTAYAM**

We were therefore buried with him through baptism into death in order that, just as Christ was raised from the dead through the glory of the Father, we too may live a new life
(Romans 6:4)

With loving Memories & Prayers...

Abraham T Mathew
Elizabeth Kuruvilla
T. P Varghese
Siny Mathew
Sajan Skariah
Elcy K Sajan
Jacob T Mathew
Susan Jacob

Nirmal, Nisha, Krupal, Johan, Avelin, Alvin, Davin, Irene, Mariam, Elizabeth & Ruben.

## *First Death Anniversary*

**02-05-2022**



# Rev. Fr. Oommen Muringassery

Inserted by
The Sorrowing Family

## ONE YEAR CERTIFICATE COURSE IN LITURGICAL MUSIC

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഭാഗമായുള്ള ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ ഒരു വർഷ കാലാവധിയുള്ള ആരാധനാ സംഗീത സർട്ടിഫിക്കറ്റ് ഓൺലൈൻ കോഴ്സിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. പരിശുദ്ധ സഭയുടെ ആരാധനാ സംഗീതത്തെപ്പറ്റിയുള്ള ആമുഖം, സംഗീത പരിശീലനം (കൂദാശ ക്രമങ്ങൾ, പെരുന്നാൾ ശുശ്രൂഷ ക്രമം, ശവസംസ്കാര ശുശ്രൂഷ) തുടങ്ങിയവ ഈ കോഴ്സിന്റെ ഭാഗമാണ്. ശനിയാഴ്ച ദിവസമാണ് ക്ലാസ്സ് ക്രമീകരിക്കുന്നത്. കോഴ്സ് വിജയകരമായി പൂർത്തീകരിക്കുന്നവർക്ക് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിന്റെ സർട്ടിഫിക്കറ്റുകൾ നൽകുന്നതാണ്. റവ. ഫാ. ഡോ. എം. പി. ജോർജ്ജും ശ്രുതിയുടെ മറ്റ് സംഗീതാദ്ധ്യാപകരും ക്ലാസ്സുകൾക്ക് നേതൃത്വം നൽകുന്നതാണ്. അപേക്ഷാ ഫോറം ശ്രുതിയുടെ www.srutimusic.org എന്ന വെബ്സൈറ്റിൽ ലഭ്യമാണ് അപേക്ഷകൾ പൂരിപ്പിച്ച് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി നം.98, കോട്ടയം-1 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാ ണ് അവസാന തീയതി 2022 മെയ് മാസം 31 കോഴ്സ് ഫീസ് 10000/- രൂപ.

**ഫാ. ഡോ. മാത്യൂ വർഗ്ഗീസ്**
**അസി. ഡയറക്ടർ**
**ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്**
Mob: **9496324483**

## പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ
## ദിദിമോസ്  പ്രഥമൻ ബാവായുടെ
## 8–ാം ഓർമ്മ, 26–05–2022



ശ്ലീഹരിൽ ഏറ്റം-വീറൊടു ഗുരുവേ-സ്നേഹിച്ചോനാം
മാർത്തോമ്മാ തൻ-പൗരസ്ത്യമതാം-സഭയിൻ ഇടയൻ
ബസേലിയോസ് ദിദിമോസ് പ്രഥമൻ-ഓർമ്മദിനത്തിൽ
തിരുസഭ മോദാൽ-അർപ്പിച്ചൊരു ബലി കൈക്കൊള്ളണമേ.

IN LOVING MEMORY

JACOB MATTHEW & FAMILY
(JOJO, DUBAI)

MANAGING COMMITTEE MEMBER,
MALANKARA ORTHODOX SYRIAN CHURCH

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 May/2022

# "ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ച ഈ ആചാര്യനേകുക പുണ്യം—നാഥാ സ്തോത്രം"



## ഫാദർ പി. സി. സൈമൺ പുലിക്കോട്ടിൽ

### കാട്ടകാമ്പാലച്ചൻ, കുന്നംകുളം

പ. പാമ്പാടി തിരുമേനിയുടെ തൃക്കരങ്ങളാൽ കശീശ്ശാ സ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും 61 വർഷക്കാലം മാതൃ ഇടവകയായ കുന്നംകുളം ഭദ്രാസനത്തിലെ കാട്ടകാമ്പൽ മാർ ഇഗ്നാത്തിയോസ് ഓർത്തഡോക്സ് ഇടവകയിൽ സേവനം അനുഷ്ഠിക്കുകയും ചെയ്തു. വന്ദ്യ ആചാര്യന്റെ കബറടക്ക ശുശ്രൂഷകൾക്കു മുഖ്യ കാർമികത്വം നിർവഹിച്ച പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ തിരുമേനിയോടും, സഹകാർമികത്വം വഹിച്ച മലബാർ സ്വതന്ത്ര സുറിയാനി സഭ അധ്യക്ഷൻ സിറിൽ മാർ ബസേലിയോസ് തിരുമേനിയോടും, Dr. യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനിയോടും, Dr. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയോടും, യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനിയോടും, Dr. യൂഹാനോൻ മാർ ദിയസ്കോറോസ് തിരുമേനിയോടും, കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത Dr. ഗീവർഗീസ് മാർ യൂലിയോസ് തിരുമേനിയോടും, ബഹുമാനപെട്ട വൈദീക ശ്രേഷ്ഠരോടും അനുശോചനം അറിയിച്ച രാഷ്ട്രീയ – സാമുദായിക നേതാക്കന്മാരോടുമുള്ള കൃതജ്ഞത അറിയിക്കുന്നു.

സ്നേഹ സ്മരണകളോടെ
റെജി മാസ്റ്റർ. +91 98471 58988

PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.